# നമ്പിമല
# ശ്രീ മൗനഗുരുസ്വാമികൾ
# പുണ്യചരിതം



കുമാരി എസ്. പ്രസന്നകുമാരി
B. Sc., M. A., D. P. A. D. J. (BGL)
ശ്രീ കന്യാകുമാരി ധ്യാനകേന്ദ്ര
നാഗർകോവിൽ

# നമ്പിമല
# ശ്രീ മൗനഗുരുസ്വാമികൾ
# പുണ്യചരിതം

കുമാരി എസ്. പ്രസന്നകുമാരി
B. Sc., M. A., D. P. A. D. J. (BGL)
ശ്രീ കന്യാകുമാരി ധ്യാനകേന്ദ്ര
നാഗർകോവിൽ

പ്രസാധകർ:
പി. ശുകദേവൻ
അദ്ധ്യക്ഷൻ
മൗനഗുരുസ്വാമിക്ഷേത്രം, നമ്പിമല
ചുങ്കാൻ കട പി. ഒ.
പിൻ. 629 807
കന്യാകുമാരി ജില്ല.
പുസ്തകം :
നമ്പിമല ശ്രീ മൗനഗുരുസ്വാമികൾ
നമ്പിമല
ആദ്യപതിപ്പ് 1996
പകർപ്പവകാശം :
പി. ശുകദേവൻ
അദ്ധ്യക്ഷൻ
മൗനഗുരുസ്വാമിക്ഷേത്രം
നമ്പിമല
പ്രിന്റിംഗ് :
നെയ്യാറ്റിൻകര
എസ്. വി. പ്രസ്സ്
വില : രൂ. 20

# അവതാരിക

സിദ്ധൻമാരുടേയും, യോഗികളുടേയും, അവധൂതന്മാരുടേയും, ഉപാസകന്മാരുടേയും വംശത്തിലാണ് ഈ ലേഖിക ജനിച്ചത്. എങ്കിലും മൗനസ്വാമിതിരുവടികളെപ്പറ്റി ഈ പുസ്തകം എഴുതുന്നതുവരെ യാതൊരുവിധമായ അറിവും ഉണ്ടായിരുന്നില്ല. ഗുരുകാരുണ്യംകൊണ്ട് ഉദ്യോഗസ്ഥയായി നാഗർകോവിലിൽ താമസമാക്കിയതോടു കൂടി പല അവധൂതന്മാരെയും, യോഗികളേയും നേരിട്ടുകാണുവാനും സമാധിസ്ഥരായവരുടെ ദർശനം ധ്യാനത്തിൽ ലഭിക്കാനും ഇടയായിട്ടുണ്ട്. പലരും മൗനസ്വാമികളെപ്പറ്റി ഈ ലേഖികയോട് പറയുകയുണ്ടായി എങ്കിലും താൻ ഇതുവരെയും ദർശിച്ച യോഗികളുടെ പട്ടികയിൽപ്പെടുന്ന വ്യക്തിയാണെന്നുള്ള ബോധം ആരും സൃഷ്ടിച്ചില്ല. അങ്ങനെയിരിക്കെ 1992 മേയ്മാസം 3-ാം തീയതി ഒരു റോഡപകടത്തിൽപ്പെട്ട് ശയ്യാവലംബിയായി. ആ സമയത്ത് കർമ്മബന്ധവശാൽ മൗനസ്വാമിയുടെ സമാധിസ്ഥലം സന്ദർശിക്കേണ്ടതായി ഇനിയുമുണ്ട് എന്ന ദർശനമുണ്ടായി. ശരീരസ്ഥിതി ഒരുവിധം സുസ്ഥിതിയായപ്പോൾ അവിടം സന്ദർശിക്കണമെന്ന ആഗ്രഹം തീവ്രമായി. 1995 നവംബർ മാസം ഒരു ബന്ധുവിനേയും കൂട്ടി സമാധിസ്ഥലത്തേയ്ക്കുപോയി. സമാധിസ്ഥലം സന്ദർശിച്ചപ്പോൾ ഇത്രയുംകാലം തനിക്ക് ഈ സമാധിസ്ഥലം സന്ദർശിക്കാൻ ഭാഗ്യം കിട്ടിയില്ലല്ലോ എന്ന് ഓർത്തുപോയി. ധർമ്മകർത്താവായ ശ്രീമാൻ ശുകദേവൻസാർ അവർകളും ശ്രീമാൻ കാളിപ്പിള്ള അവർകളും സ്വാമികളെപ്പറ്റി സംസാരിക്കുകയും തമിഴിലുള്ള ജീവചരിത്രം ലേഖികയെ ഏൽപ്പിക്കുകയും ചെയ്തു. പുസ്തകം മറിച്ചുനോക്കിയപ്പോൾ സ്വാമികളുടെ ഗ്രഹനില ദൃഷ്ടിയിൽ പതിഞ്ഞു. ലേഖികയെപ്പോലെതന്നെ അവിട്ടം നക്ഷത്രത്തിലാണ് സ്വാമികളുടെ ജനനവും. ഗ്രഹനില അനുസരിച്ച് രണ്ടാംസ്ഥാനത്തെ രാഹുവിന്റെ സ്ഥിതിയും 8-ാം സ്ഥാനത്തെ മോക്ഷകാരകനായ കേതുവിന്റെ സ്ഥിതിയും ലേഖികയുടേതുപോലെയായിരുന്നു. ഇത് ലേഖികയെ വല്ലാതെ വിസ്മയിപ്പിച്ചു. ഈ തമിഴ് പുസ്തകത്തിന്റെ മലയാളത്തിലുള്ള വിവർത്തനം പുറത്തിറക്കാൻ

ശ്രമിക്കുകയാണെന്ന് ശ്രീ ശുകദേവൻസാർ അവർകൾ പറഞ്ഞു. അത് സ്വയം ഏറ്റെടുത്ത് ചെയ്തുകൊടുക്കാമെന്ന് അവരെ അറിയിച്ചു. മടങ്ങിവന്ന് 2 ദിവസത്തിനുള്ളിൽ അതിന്റെ മലയാളത്തിലുള്ള വിവർത്തനം പൂർത്തിയാക്കി. എങ്കിലും ഇതിന് ഒരു അവതാരിക എഴുതുന്നതിന് വേണ്ട അർഹതയോ, മൗനസ്വാമികളെ കാണുവാനോ പരിചരിക്കുവാനോ, സമാധിക്ക് ശേഷമെങ്കിലും ഏതെങ്കിലും പരിപാടിയിൽ പങ്കെടുക്കുവാനോ നാളിതുവരെ കഴിഞ്ഞിട്ടില്ലാത്ത ലേഖികയ്ക്ക് ഈ കൃതിയ്ക്ക് എന്താണ് അവതാരികയായി എഴുതുക എന്ന ചിന്തയുണ്ടായി. അവതാരികയില്ലാതെ അപൂർണ്ണമായിതന്നെ ഈ കൃതി പുറത്തിറങ്ങട്ടെയെന്ന് ചിന്തിച്ചു. അതേസമയം ശ്രീ ശുകദേവൻസാർ അവർകളും സുഹൃത്തുംകൂടി ലേഖികയെ അന്വേഷിച്ചുവന്നു. അന്ന്രാത്രി ലേഖികയ്ക്ക് അഭൂതപൂർവ്വമായ ഒരു സ്വപ്നദർശനം ഉണ്ടായി. നാഗരാജാവിന്റെയും താഴമ്പൂക്കാടുകളുടേയും ദൃശ്യം ഗോചരമായി. അതു കഴിഞ്ഞ് കൈഎഴുത്തുപ്രതിയുമായി തിരുവനന്തപുരത്തുവന്നു. അന്നുരാത്രി സ്വാമികളുടെ അമ്മയുടെ ദർശനമുണ്ടായി. ഈ വംശത്തിൽപ്പെട്ട മാധുരി എന്ന അവധൂത സന്യാസിനി ഹിമാലയ പ്രാന്തത്തിൽ കഴിയുകയാണെന്നും അവർ ശിവശക്തിയുടെ ഐക്യത്തെ പ്രാപിച്ചവരാണെന്നും പറഞ്ഞ് അവരുടെ ദർശനം ഉണ്ടായി. ആ വംശപരമ്പരയിൽപ്പെട്ട ഒരു അവധൂതനാണ് തക്കല ബസ്സ്റ്റാന്റിൽ കഴിയുന്നതെന്നും ദർശനം ഉണ്ടായി. തുടർന്ന് ഇത് അവതാരികയിൽ ചേർക്കണമെന്ന നിർദ്ദേശവുമുണ്ടായി. ഈ ലഘുകൃതി സ്വതന്ത്രമായ മലയാളകൃതിയല്ല. തമിഴിനെ അടിസ്ഥാനമാക്കി എഴുതിയതുകൊണ്ട് പല പോരായ്മകളും ഉണ്ട്. എങ്കിലും മൗനസ്വാമികളുടെ ഭക്തരുടെ മനസിൽ ഭക്തിയുടെ നേർത്ത കൈത്തിരി കത്തിച്ചുവയ്ക്കുവാൻ ഇത് പ്രാപ്തമാകുമെന്ന ഉദ്ദേശത്തോടെ ഇതിനെ ഭക്തസമക്ഷം സമർപ്പിച്ചുകൊള്ളുന്നു. ഇതിലെ തെറ്റുകുറ്റങ്ങൾ ഭക്തജനങ്ങൾ സാദരം ക്ഷമിച്ചുകൊള്ളണമെന്ന് വിനീതമായി അപേക്ഷിച്ചുകൊള്ളുന്നു.

ഗുരുസ്മരണകളോടെ
സാദരം
പ്രസന്നകുമാരി

തിരുവനന്തപുരം
31 - 12 - 1995

1

# മൗനതപസ്

പഠിച്ചും ശ്രവിച്ചും മനസിലാക്കി ബോധം തെളിഞ്ഞുവരുമ്പോൾ ജ്ഞാനം സിദ്ധിക്കുന്നു. ജ്ഞാനം മുതിർന്നുവരുമ്പോൾ മൗനം സിദ്ധിയാവുന്നു. അതുകൊണ്ട് മൗനം എന്നത് തപസിനാൽ സാദ്ധ്യമാവുന്ന ജ്ഞാനത്തിന്റെ വരുതിയിൽപ്പെടുന്നു. ആഹ്ലാദകരമായതും ദുഃഖകരമായതുമായ ലോകബന്ധപാശങ്ങളെ തുച്ഛമെന്ന് കരുതി അവയെ നീക്കി ശുദ്ധമായ സത്തോട് ബന്ധപ്പെട്ട സമാധിനില സിദ്ധിച്ചവരാണ് ഇവർ. ഇവർ മായാസംബന്ധമായ രഹസ്യ മറകൾ നീക്കി സദാസിവബോധത്തിൽ മുഴുകി ഇരിക്കുന്നവരാണ്. ഇവരുടെ ആത്മജ്ഞാന ജ്യോതി ലോകമെങ്ങും പ്രകാശിച്ച് അജ്ഞാനാന്ധകാരത്തെ അകറ്റിവരുന്നു. ഇത്തരത്തിൽപ്പെട്ടവർ ശരീരത്തിലിരിക്കുമ്പോഴും ശരീരം ഉപേക്ഷിച്ച ശേഷവും ലോകത്തിലെ അജ്ഞാനാന്ധകാരത്തെ മൗനനിലയിൽ സ്ഥിതിചെയ്തു കൊണ്ട് നീക്കിവരുന്നു. അതുകൊണ്ട് ഇവർ ശരീരം ഉപേക്ഷിച്ചു എന്ന് പറയാതെ സമാധിസ്ഥരായെന്ന് പറയുന്നു. ഇത്തരത്തിലുള്ളവരുടെ ശരീരത്തെ ശിവലിംഗമായി ഭാവനചെയ്ത് സമാധി സ്ഥാപിച്ച് അതിന്റെപുറത്ത് ശിവലിംഗം പ്രതിഷ്ഠചെയ്ത് പ്രാർത്ഥിച്ചുപോരുന്നു. ശൈവ ആഗമപടി ആദിഗുരു പരമശിവൻ. അതുകൊണ്ട് ലിംഗം പ്രതിഷ്ഠിക്കുന്നത് സമ്പ്രദായമായി. ഇത്തരത്തിൽ പ്രതിഷ്ഠിതമായ സമാധികളാണ് പിൽക്കാലത്ത് ശിവാലയങ്ങളായി മാറിയതെന്ന് പറയപ്പെടുന്നു. അത്തരത്തിലുള്ള ക്ഷേത്രങ്ങളായി താഴെപ്പറയുന്ന യോഗികളുടെ ശിവലിംഗ പ്രതിഷ്ഠകൾ കരുതപ്പെടുന്നു.

1) തിരുമൂലർ – ചിദംബരം

2) രാമദേവർ – അഴകർകോവിൽ

3) കുംഭമുനി – തിരുവനന്തപുരം

4) ഇടയ്ക്കാടു സിദ്ധർ – തിരുവണ്ണാമലൈ

5) ധന്വന്തരി – വൈത്തീശ്വരൻ കോവിൽ

6) വാല്മീകി – എട്ടുക്കുടി

7) പാമ്പാട്ടിസിദ്ധർ – വൃത്താചലം

8) കുറുമ്പസിദ്ധർ – മൈലാടുംതുറ

9) കമലമുനി – തിരുവാരൂർ

10) ഭോഗർ – പളനിമല

11) മത്സ്യമുനി – തിരുപ്പരങ്കുന്റം

12) കൊങ്കണർ – തിരുപ്പതി

13) പതഞ്ജലി – രാമേശ്വരം

14) നന്ദിമുനി – കാശി

15) ഗാംഗേയൻ – കരൂർ

16) കോരക്കർ – പൊയ്യൂർ

17) ചട്ടമുനി – തിരുവരങ്കം

18) സുന്ദരാനന്ദർ – മധുര

19) അത്രിമുനി – ശുചീന്ദ്രം

20) തിരുമളിഗൈതിരുത്തേവർ – തഞ്ചാവൂർ ബ്രഹദീശ്വരർ ക്ഷേത്രം

ഇത്തരത്തിലുള്ള സമാധി ക്ഷേത്രങ്ങൾ പിൽക്കാല ക്ഷേത്രങ്ങളായി അറിയപ്പെട്ടു. മൗനസ്വാമികൾ സമാധിസ്ഥനായ തോട്ടിയോട് അരികിലുള്ള നമ്പിമല അടിവാരത്തിലാണ് മൗനസ്വാമികളുടെ ക്ഷേത്രം വിരാജിക്കുന്നത്.

2

# നമ്പിമലക്ഷേത്രം

തമിഴ്നാട്ടിൽ കന്യാകുമാരി ജില്ലയിൽ നാഗർകോവിൽ തിരുവനന്തപുരം റോഡിൽ നാഗർകോവിലിൽ നിന്ന് 8 കിലോമീറ്റർ ദൂരത്തിൽ ഇരണിയലിലേക്ക് പിരിഞ്ഞുപോകുന്ന സന്ധിയിൽ സ്ഥിതിചെയ്യുന്നതാണ് തോട്ടിയോട് എന്നുപറയുന്ന ചെറിയസ്ഥലം. തിരുവനന്തപുരം നാഗർകോവിൽ നാഷണൽ ഹൈവേയിൽ തോട്ടിയോടിന് കുറച്ച് പടിഞ്ഞാറായി വടക്കുനോക്കി ഒരു മലമ്പാത ചെല്ലുന്നു. ആ പാതയുടെ പേർ മൗനഗുരുസ്വാമി പാത എന്നാണ്. ഈ പാതയിലൂടെ ഒരു കിലോമീറ്റർ ദൂരം ചെന്നാൽ നമ്പിമല അടിവാരത്തിലുള്ള മൗനസ്വാമിയുടെ സമാധിക്ഷേത്രം കാണാം.

ഈശ്വരനെ സ്തുതിച്ചവരെല്ലാംതന്നെ ഈശ്വരനേയും പ്രകൃതിയേയും ഇണക്കി പ്രകീർത്തിച്ചിരുന്നവരാണ്. ഈ ക്ഷേത്രത്തിന്റേയും പടിഞ്ഞാറും വടക്കും വൃക്ഷനിബിഢമായ മലമ്പ്രദേശമാണ്. കിഴക്കും തെക്കും വിശാലമായ വയലേലകളും താമരപ്പൂന്തടാകങ്ങളും തെക്കും കിഴക്കും മനോഹരമായ നീർച്ചാലുകളും കാണാം. ഇത്തരത്തിൽ പ്രകൃതിരമണീയമായ സ്ഥലത്ത് നമ്പിമല അടിവാരത്തിൽ മൗനസ്വാമികളുടെ ക്ഷേത്രം പ്രോജ്ജ്വലിച്ചു നിൽക്കുന്നു.

3

# മൗനസ്വാമികളുടെ അവതാരം

## ജന്മസ്ഥലമാഹാത്മ്യം

ജ്ഞാനികൾ അവതരിക്കുന്നനാടും സ്ഥലവും ഈശ്വരീയമായി ശ്രദ്ധേയമായതായിരിക്കും. ഭാരതനാട്ടിൽ കേരളനാട് തമിഴ്നാടായിരുന്ന മൂലകാലത്തിൽ ചേരമാൻപെരുമാൾ, കുലശേഖര ആഴ്വാർ മുതലായ മഹാന്മാർ ജനിച്ചിരുന്നു. പിന്നീട് അയ്യാസ്വാമികൾ, ചട്ടമ്പിസ്വാമികൾ, നാരായണഗുരു, ശിവാനന്ദപരമഹംസർ മുതലായ ജ്ഞാനഗുരുക്കന്മാർ അവതരിച്ചു. കേരളത്തിന്റെ തലസ്ഥാനമായ തിരുവനന്തപുരം നഗരത്തിൽനിന്ന് കിഴക്ക് പത്ത്കിലോമീറ്റർ ദൂരത്തിൽ സ്ഥിതിചെയ്യുന്നതായ ചെറിയ ഗ്രാമമാണ് മലയിൻകീഴ്. ഇവിടെയുള്ള ശ്രീകൃഷ്ണസ്വാമിക്ഷേത്രം പ്രസിദ്ധമാണ്. ഈ ശ്രീകൃഷ്ണക്ഷേത്രത്തെപ്പറ്റി പ്രാചീനമായ ചരിത്രം ഒന്നുണ്ട്. വിശ്വമംഗലം എന്ന സ്ഥലത്തിൽ ജനിച്ച നിത്യാനന്ദൻ എന്ന ബ്രാഹ്മണ ശ്രേഷ്ഠനായ ഒരു വിഷ്ണുഭക്തൻ ഉണ്ണികൃഷ്ണന്റെ ലീലാവിനോദങ്ങളെ കാണണമെന്നുപറഞ്ഞ് തപസുചെയ്തു. ആ തപസിന് മഹാവിഷ്ണു കരുണകാട്ടി. അദ്ദേഹം നിത്യാനന്ദന്റെ മുമ്പിൽ ഗോപാലനായി ആവിർഭവിച്ചു. പണ്ടുകാലത്ത് ദ്വാരകാപുരിയിൽ സാതൃകി എന്ന യാദവകുലശ്രേഷ്ഠൻ പൂജചെയ്ത മനോഹരമായ ശ്രീകൃഷ്ണവിഗ്രഹം നിനക്ക്കിട്ടും. അതിനെ കേരള സംസ്ഥാനത്തിൽ പ്രതിഷ്ഠിച്ച് പൂജിക്കുക എന്നു പറഞ്ഞ് അപ്രത്യക്ഷനായി.

ഒരുദിവസം നിത്യാനന്ദൻ പൂജചെയ്യുന്നതിനുമുമ്പായി തടാകത്തിലിറങ്ങി നീരാടി. ഒൻപതാമത്തെ പ്രാവശ്യം മുങ്ങി നിവർന്നപ്പോൾ അയാളുടെ തലയിൽ എന്തോഒന്ന് മുട്ടി. അതിനെ എടുത്ത് നോക്കിയപ്പോൾ മനോഹരമായ കൃഷ്ണശിലയായിരുന്നു. അതിനെ ഭയഭക്തിബഹുമാനത്തോടെ തന്റെ പൂജാമുറിയിൽ വച്ച് പൂജചെയ്തു. ഒരുനാൾ കണ്ണൻ അശരീരിയായി ശ്രീ അനന്തക്ഷേത്രത്തിന് കിഴക്കേയുള്ള മലയിൻകീഴ് എന്ന സ്ഥലം

എനിക്ക് ആഹ്ലാദം പകരുന്ന ഇരിപ്പിടമാണ്. അവിടെ എന്നെ പ്രതിഷ്ഠചെയ്യുക എന്നു പറഞ്ഞു. ഉടനെ നിത്യാനന്ദൻ തന്റെ ദേശവാസികളോടൊപ്പം അനന്തക്ഷേത്രം എന്ന തിരുവനന്തപുരത്തിന് കിഴക്കെ ദിക്കിൽ സ്ഥിതിചെയ്യുന്ന മലയിൻകീഴ്‌വന്ന് ഭഗവാനെ പ്രതിഷ്ഠിച്ചു. ഭക്തരുടെ ശ്രമഫലമായി ക്ഷേത്രം സ്ഥാപിതമായി. ഇത്തരത്തിൽ മലയിൻകീഴ് ശ്രീകൃഷ്ണൻ പ്രാചീനതയുടയവനായി വിളങ്ങുന്നു. പൂജ്യചട്ടമ്പിസ്വാമിതിരുവടികൾ ഈ സ്ഥലത്ത് ജനിച്ചയാളാണ്. ഈ മലയിൻകീഴിലാണ് മൗനഗുരുസ്വാമികൾ അവതരിച്ചത്.

## ജനനം

ഇന്നത്തെ കന്യാകുമാരി ജില്ലയിൽ നെല്ലിന് പ്രശസ്തമായ സ്ഥലം നാഞ്ചിൽനാടാണ്. ഇവിടെ ഇടതിങ്ങി പാർത്തിരുന്ന വെള്ളാളസമുദായക്കാർ അന്നത്തെ തിരുവിതാംകൂർ മഹാരാജാവിന്റെ ബഹുമാനം ആർജ്ജിച്ചവരാണ്. ഈ ജനങ്ങൾ രാജ്യകാര്യങ്ങൾക്കായി രാജാവിനാൽ നിയോഗിക്കപ്പെട്ട് തിരുവിതാംകൂറിന്റെ പല ഭാഗങ്ങളിലായി പാർത്തിരുന്നു. അത്തരം ശാഖയിൽപ്പെട്ട ഒരു കുടുംബം മലയിൻകീഴിൽ വസിച്ചിരുന്നു. തമിഴരാണെങ്കിലും മലയാളികളുടെ സംസ്കാരം അനുസരിച്ചുള്ള സംസ്കാരമാണ് ഇവരിൽ പ്രകടമായിരുന്നത്. ഇവരുടെ ഇരിപ്പിടം കിഴക്കേവിളാകത്തുവീട് എന്നറിയപ്പെട്ടിരുന്നു. ഈ വീട്ടിൽ താമസിച്ചിരുന്ന കാരണവരായിരുന്നു മാധവൻപിള്ള. ഇദ്ദേഹം തിരുവിതാംകൂർ ഭരണത്തിൻകീഴിൽ മരാമത്തുവകുപ്പിൽ (P.W.D.) ഒരു അധികാരിയായിരുന്നു. ഇദ്ദേഹം വലിയ ശ്രീകൃഷ്ണഭക്തനുമായിരുന്നു. ഇദ്ദേഹത്തിന് രണ്ട് പുത്രന്മാരും അഞ്ച് പുത്രിമാരും ഉണ്ടായിരുന്നു. ആദ്യപുത്രന്റെ പേര് സുബ്രഹ്മണ്യം എന്നും രണ്ടാമത്തെ പുത്രന്റെ പേര് പത്മനാഭൻ എന്നും ആയിരുന്നു. പത്മനാഭനെ മാതാപിതാക്കൾ വാത്സല്യപൂർവ്വം കുട്ടപ്പൻ എന്നുവിളിച്ചിരുന്നു. ഇദ്ദേഹമാണ് പിൽക്കാലത്ത് തികഞ്ഞ ജ്ഞാനിയായിത്തീർന്ന മൗനസ്വാമികൾ. മലയിൻകീഴ് ശ്രീകൃഷ്ണസ്വാമിക്ഷേത്രത്തിൽ നാദസ്വര ശബ്ദം ഉയർന്നപ്പോൾ ഇദ്ദേഹം അവതരിച്ചു.

## ബാല്യകാലം

കുട്ടപ്പന്റെ ജാതകത്തെ ഗണിച്ച ജ്യോതിഷപണ്ഡിതർ ഇവൻ പിൽക്കാലത്ത് വളരെ പ്രസിദ്ധനായിത്തീരുമെന്ന് പ്രസ്താവിക്കുകയുണ്ടായി. പ്രസിദ്ധി എന്നത് സർക്കാരുദ്യോഗത്തിലെ വളരെ ശ്രേയസ്കരമായ സ്ഥാനമായിരിക്കും എന്ന് മാതാപിതാക്കൾ കരുതി. അതു കൊണ്ട് കുട്ടപ്പന്റെ പഠനത്തിൽ വളരെ ശ്രദ്ധചെലുത്തിയിരുന്നു. പതിനാറാമത്തെ വയസിൽ മെട്രിക്കുലേഷൻ വിജയിച്ചു. മെട്രിക്കുലേഷൻ ഉന്നതമായ വിദ്യാഭ്യാസ യോഗ്യതയായി കരുതിയിരുന്ന കാലമായിരുന്നു അത്.

## കുട്ടപ്പന്റെ ഗ്രഹനില

നന്ദനവർഷം 1067 കർക്കിടകമാസം 24-ാം തീയതി തിങ്കളാഴ്ച അവിട്ടം നക്ഷത്രം പൗർണ്ണമി പ്രഥമ. ഇംഗ്ലീഷ് വർഷം 7 - 8 - 1892.

ഗർഭശിഷ്ടം

ചൊവ്വാദശ 5 വർഷം 10 മാസം

| | | | |
|---|---|---|---|
| ല ഗുളികൻ | ഗുരു രാഹു | | ശുക്രൻ |
| | ഗ്രഹനില | | സൂര്യൻ |
| ചന്ദ്രൻ കുജൻ | | | ബുധൻ |
| | | കേതു | ശനി |

## സർക്കാർ ഉദ്യോഗം

ഇക്കാലത്ത് പിതാവായ മാധവൻപിള്ള സർക്കാർ ഉദ്യോഗത്തിൽ നിന്നും വിരമിച്ചു. അതുകൊണ്ട് കുട്ടപ്പനെ സർവ്വകലാശാല വിദ്യാഭ്യാസത്തിന് അയയ്ക്കുവാൻ സാധിച്ചില്ല.

ഒരു സർക്കാർ ഉദ്യോഗസ്ഥനാക്കാൻതന്നെ ആഗ്രഹിച്ചു. തിരുവിതാംകൂർ ഗവൺമെന്റിന്റെ സെക്രട്ടേറിയേറ്റിൽ ഒരു നല്ല ജോലികിട്ടി. തന്റെ ജോലിയെ ശ്രദ്ധാപൂർവ്വം ചെയ്തുവന്നു പത്മനാഭൻ. ഈ സമയത്തിൽ പത്മനാഭൻ തിരുവനന്തപുരം പത്മനാഭസ്വാമി ക്ഷേത്രത്തിൽ ചെന്ന് ദർശനം നടത്തുക പതിവായിരുന്നു. ഒരു ദിവസം അവിടെവച്ച് ഒരു മഹാനെ അദ്ദേഹം കണ്ടുമുട്ടുകയുണ്ടായി. അദ്ദേഹത്തിന്റെ സംസാരം പത്മനാഭനിലെ ആത്മീയ ഉണർവിനെ തൊട്ടുണർത്തി. അതിനാൽ ജോലിയിൽ കൂടുതൽ സത്യസന്ധതയോടെ കഴിയാൻ ശ്രമിച്ചു. അധികാരികളുടെ ചില സത്യസന്ധതയറ്റ പ്രവർത്തികൾ അദ്ദേഹത്തിന് അവരുടെ മേൽ അതൃപ്തി ഉളവാക്കി. അതുകൊണ്ട് മനഃസാക്ഷിക്കെതിരായി അധികാരിയെ കീഴ്വണങ്ങി ജോലിനോക്കുന്നതിൽ പത്മനാഭൻ ആഗ്രഹിച്ചില്ല. അതുകൊണ്ട് ഉദ്യോഗത്തെ ഉപേക്ഷിച്ച് വീട്ടിൽവന്നുചേർന്നു.

## വീട്ടുകാരുടെ ശിക്ഷ

പത്മനാഭനാൽ കുടുംബം ശ്രേയസ്കരമാകുമെന്ന് വിചാരിച്ചിരുന്ന മാതാപിതാക്കൾക്ക് പത്മനാഭന്റെ പ്രവൃത്തി അതൃപ്തി ഉളവാക്കി. പത്മനാഭന് ഏതെങ്കിലും വിധത്തിലുള്ള ചിത്തഭ്രമം നേരിട്ടേക്കാമെന്നു അവർ കരുതി. പലവിധമായ ചികിത്സകൾ ചെയ്തു. ഒരു ജ്ഞാനിയുടെ അരികിൽ കൂട്ടിക്കൊണ്ടുപോയി. അദ്ദേഹം പത്മനാഭന്റെ മാറ്റത്തിന് കാരണം ശാരീരികമോ മാനസികമോ ആയ രോഗമല്ലെന്നും, മനസിൽ വിടർന്ന ആത്മീയ ഉണർവാണെന്നും പറഞ്ഞു. അതിനാൽ പത്മനാഭനെ സ്ഥലംമാറ്റി പാർപ്പിക്കണമെന്നു വിചാരിച്ച് അമ്മാവന്റെ മണക്കാട്ടുള്ള സമാധിത്തോപ്പിലെ വീട്ടിൽ പാർപ്പിച്ചു. അമ്മാവന്റെ ഉപദേശം പത്മനാഭനിൽ ഒരു ചലനവും സൃഷ്ടിച്ചില്ല. അതിനാൽ അദ്ദേഹം പത്മനാഭനെ തൂണിൽ കെട്ടി ക്രൂരമായി മർദ്ദിച്ചു. ഇളയ അമ്മാവനായ ബാലകൃഷ്ണപിള്ള പത്മനാഭന്റെ മാനസികസ്ഥിതി മനസിലാക്കി ബന്ധനവിമുക്തനാക്കി.

4

# ലോകബന്ധങ്ങളിൽനിന്ന് വിമുക്തി

ബന്ധനവിമുക്തനായ പത്മനാഭൻ തിരുവനന്തപുരം ശ്രീകണ്ഠേശ്വരം ശിവക്ഷേത്രത്തിൽ ചെന്നെത്തി. ക്ഷേത്രസന്നിധിയിൽ നിരാഹാരനായി മൂന്നുദിവസം കഴിയവേ ശ്രീകണ്ഠേശ്വരന്റെ ദൃഷ്ടി ആ യുവാവിൽ പതിഞ്ഞു. അതോടെ അദ്ദേഹത്തിന്റെ ഹൃദയം ഈശ്വരചിന്തയിൽ നിമഗ്നമായി. ആ നിലയിൽ സ്ഥിതപ്രജ്ഞനായ പത്മനാഭൻ സ്വന്തം വീട്ടിലേയ്ക്ക് തിരിച്ചുപോയി. മകനെക്കണ്ട മാതാവ് സ്നേഹവാത്സല്യത്തോടെ വാതിൽക്കൽവച്ച് ആശ്ലേഷിച്ച് സ്വീകരിച്ചു. പത്മനാഭൻ വീട്ടിനകത്ത് പ്രവേശിക്കാതെ വെളിയിൽ നിന്നു. മാതാവ് നിർബന്ധപൂർവ്വം വീട്ടിലേക്ക് ക്ഷണിച്ചു. പത്മനാഭൻ മാതാവിനെ നോക്കി, അമ്മേ വീട്ടിലുള്ള എല്ലാവരും വെളിയിൽ വന്നാൽ മാത്രമേ ഞാൻ അകത്ത് പ്രവേശിക്കുകയുള്ളൂ എന്നുപറഞ്ഞു. വീട്ടിനകത്തിരുന്ന എല്ലാവരും സ്തബ്ധരായി നിന്നുപോയി. പത്മനാഭൻ തന്റെ ആശയത്തിൽ ഉറച്ചുനിന്നു. ഉടനെ വീട്ടിനകത്തിരുന്ന എല്ലാവരും പുറത്തിറങ്ങി. അമ്മയുടെ സഹോദരി മാത്രം കതകിനരികിൽ മറഞ്ഞുനിന്നു. അത് പത്മനാഭൻ മനസിലാക്കിയോ എന്തോ? അമ്മയെ നോക്കി വീട്ടിനകത്ത് ഒരാളുണ്ട് അവരും പുറത്ത് വരണം എന്നുപറഞ്ഞു. അങ്ങനെ ഇളയമ്മയും പുറത്തിറങ്ങി. പിന്നീട് പത്മനാഭൻ വീട്ടിനകത്ത് പ്രവേശിച്ചു. അമ്മയെ മാത്രം വിളിച്ചു. അമ്മ ഇലയിൽ ആഹാരം വിളമ്പി. പത്മനാഭൻ ആ ആഹാരം എടുത്ത് വെളിയിലുള്ള കാക്കയ്ക്കും കോഴിക്കും കൊടുത്തു. അവ ഭക്ഷിക്കുന്നതു കണ്ട് ആനന്ദിച്ചു. അമ്മ കണ്ണുനീരൊഴുക്കി. പ്രശസ്ത കവിയായ സുബ്രഹ്മണ്യഭാരതി ഭാര്യ പാചകം വയ്ക്കാൻ സൂക്ഷിച്ചിരുന്ന അരിയെ കാക്കയ്ക്കും കുരുവിക്കും വിതറി. അദ്ദേഹത്തിന്റെ ഭാര്യ കണ്ണുനീർ വാർത്തു. ഭാരതിയാർ "കാക്കകുരുവി ഞങ്ങളുടെ ജാതി" എന്ന് പാടി. ഇതേ മാനസികാവസ്ഥയിലായിരുന്നു പത്മനാഭനും. അമ്മയെ ആശ്വസിപ്പിച്ചശേഷം അമ്മയെ നോക്കി എന്റെ ഹൃദയം ലോക

ബന്ധങ്ങളിൽ നിന്നും വിമുക്തമായി. ഇനി ഞാൻ വീട്ടിലിരുന്ന് ഭക്ഷണം കഴിയ്ക്കുകയില്ല. ഞാൻ യാചകനായി അലയുമെന്ന് വിചാരിക്കരുത്. ഞാൻ ആരോടും യാചിക്കുകയില്ല. ഒരു വീടിനേയും ഉറവിടമാക്കില്ല. ഞാൻ ഇരിക്കുന്ന സ്ഥലമന്വേഷിച്ച് ആരെങ്കിലും ഭക്ഷണം കൊണ്ടുവരികയാണെങ്കിൽ ഞാൻ കഴിക്കും. ബാലികാബാലന്മാർ നൽകുന്ന ഭക്ഷണമേ ഞാൻ സ്വീകരിക്കുകയുള്ളൂ. ഇത്രയും പറഞ്ഞശേഷം വീട്ടിലുണ്ടായിരുന്ന ഒരു കോടി വസ്ത്രത്തെ കീറി കൗപീനമായി ധരിച്ചുകൊണ്ട് ഉടുത്തിരുന്ന വസ്ത്രവും ഉപേക്ഷിച്ചു. ഞാൻ ആരോടും യാചിക്കാതിരിക്കാൻ ആദ്യ ഭിക്ഷതന്നാലും. ഒരു തേങ്ങാ മുറിയെടുത്ത് തേങ്ങയെ തിരുവിയെടുത്ത ശേഷം പാചകം ചെയ്ത ഇലക്കറി നിറച്ചുതന്നാലും. ഇതാണ് എന്റെ അവസാനത്തെ യാചന. ഇതാണ് എന്റെ അവസാനത്തെ സംസാരം. ഇനി ഞാൻ മൗനി എന്നുപറഞ്ഞ് അമ്മയുടെ മുമ്പിൽ വച്ച് മൗനവ്യതം ആരംഭിച്ചു. പിതാവിനെ ആംഗ്യം കാട്ടിവിളിച്ചു. മാതാപിതാക്കളെ പ്രദക്ഷിണം വച്ചു. അമ്മ കൊടുത്ത ചിരട്ടയേയും ഇലക്കറിയേയും സ്വീകരിച്ചുകൊണ്ട് അവരുടെ അനുഗ്രഹത്തോടെ സന്യാസിയായി പുറത്തേക്കിറങ്ങി.

പത്മനാഭൻ അമ്മയോട് ഇലക്കറിയേയും ചിരട്ടയേയും എന്തുകൊണ്ട് യാചിച്ചു എന്നത് ചിന്തിപ്പിക്കുന്ന കാര്യമാണ്. പട്ടണത്തടികളാർ എല്ലാം ഉപേക്ഷിച്ച് തപസ്വിയായ ശേഷം അമ്മ മരിച്ച വിവരം കേട്ട് ഓടിവന്നു അമ്മയ്ക്ക് ചെയ്യേണ്ടശേഷക്രിയകൾ ചെയ്തു. കണ്ണുനീർ പൊഴിച്ച വണ്ണം പാട്ടുപാടി. മാതൃസ്നേഹവും മാതൃബന്ധവും അത്തരത്തിലുള്ളതാണ്. അമ്മയോടുള്ള സ്നേഹപാശം മാറിക്കിട്ടണമെന്ന് അദ്ദേഹം കരുതിയിരിക്കണം. പത്മനാഭൻ അവധൂതനായി അലഞ്ഞുതിരിഞ്ഞ കാലത്തിൽ മാതാപിതാക്കൾ തന്നെ കാണാൻ വന്നപ്പോൾ അവർക്ക് ദർശനം കൊടുക്കാതെ മറഞ്ഞ സംഭവം ഇതിനെ അനുസ്മരിപ്പിക്കുന്നു. നീരും കഴമ്പും ചേർന്ന മുഴുത്തേങ്ങയെ ഉടയ്ക്കാൻ സ്വാമികൾ പറഞ്ഞത് ബന്ധപാശങ്ങൾ നിറഞ്ഞ ലോകം തന്നെ സംബന്ധിച്ചിടത്തോളം വിച്ഛേദിക്കപ്പെട്ടു എന്നു കാണിക്കാനാണ്.

അതിന്റെ അകത്തെ കഴമ്പിനെ നീക്കാൻ പറഞ്ഞത് ജീവനെ ബന്ധിച്ചിരിക്കുന്ന ദേഹാഭിമാനത്തിൽ നിന്നും വിമുക്തനായി വെറും ദേഹത്തെ താങ്ങി ചെല്ലുന്നു എന്നതിനെ കാട്ടാനാണ്. ഇതിനാൽ സൂചിപ്പിക്കുന്നത് ജീവൻ മുക്ത ജീവിതത്തേയും ലോകത്തിന് നന്മയേർപ്പെടുന്ന അളവിൽ ഉള്ള ആശയറ്റ ജീവിതത്തേയുമാണ്. പത്മനാഭൻ ഇത്തരത്തിലുള്ള ഉയർന്ന മാനസികാവസ്ഥയിൽ വീടുവിട്ടുപോയി.

5

# താപസജ്ജീവിതം

സ്വാമികൾ വീട്ടിൽനിന്നും പുറപ്പെട്ട് തന്റെ ഗ്രാമത്തിനരികെയുള്ള മുക്കുന്നിമലയിൽ ചെന്നുചേർന്നു. അവിടെ അഗാധധ്യാനത്തിൽ മൗനവ്രതനായി ഇരുന്നു. വഴിപോക്കർ എന്തെങ്കിലും മനസലിഞ്ഞ് കൊണ്ടുകൊടുത്താൽ അത് ഭക്ഷിച്ചിരുന്നു. ധ്യാനത്തിൽ ആന്തരികമായ ഉണർവ്വുണ്ടായി. ലോകചിന്ത വിച്ഛേദിക്കപ്പെട്ടു. ഈശ്വരചിന്തയിൽ മുഴുകി ഒരാണ്ട് കഴിച്ചുകൂട്ടി.

## വീട്ടിൽ തപസ്

മനസ് യോഗനിലയിൽ നിമഗ്നമായാലും ഉടൽ രോഗഗ്രസ്തമായിത്തീർന്നു. ആ നിലയെ കണ്ട ചിലർ അദ്ദേഹത്തെ അമ്മയുടെ അരികിലെത്തിച്ചു. അമ്മ വാത്സല്യപൂർവ്വം മകനെ സ്വീകരിച്ചു. അക്കാലത്ത് ബാലകൃഷ്ണപിള്ള എന്ന ജ്ഞാനിയുടെ സൗഹൃദം അദ്ദേഹത്തിന് ലഭിച്ചു. സ്വാമിയുടെ സ്വഭാവം ഗ്രഹിച്ച അദ്ദേഹം സ്വാമികളുടെ ആത്മാർത്ഥ സുഹൃത്തായി. അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം രോഗവിമുക്തി ഉണ്ടാവുന്നതുവരെ അമ്മയോടൊപ്പം താമസിച്ചു. അങ്ങനെ വീട്ടിലും പരിസര പ്രദേശത്തുമായി കഴിഞ്ഞുവരവേ പാറശ്ശാലയ്ക്കടുത്ത് പളുകൽ എന്ന ഗ്രാമത്തിൽ നിന്നും വേലുപ്പിള്ള എന്ന ആൾ സ്വാമിയെ ദർശിക്കാനെത്തി. ഇരുവരും പരസ്പരം അറിഞ്ഞ് സ്നേഹപൂർവ്വം ഒന്നിച്ചു കഴിഞ്ഞു. ക്രമേണ സ്വാമിയുടെ ശരീരസ്ഥിതി മെച്ചപ്പെട്ടു.

6

# തമിഴകം നോക്കി യാത്ര

ഒരുദിവസം സ്വാമികളും വേലുപ്പിള്ളയും തങ്ങളുടെ ഗ്രാമത്തിന്റെ തെക്കേദിക്ക് ലക്ഷ്യമാക്കി പ്രയാണം ആരംഭിച്ചു. തന്റെ ഗ്രാമത്തിനരികിൽ രണ്ടുപേരും ചിരകാലം താമസിച്ചു. പിന്നീട് അവിടെ നിന്നും കാൽനടയായി തിരുവനന്തപുരത്തെത്തിച്ചേർന്നു. ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിൽ എത്തി ധ്യാനനിമഗ്നരായി. ക്ഷേത്ര ദർശനത്തിനായി വന്ന തിരുവിതാംകൂർ രാജ്ഞമാതാവ് റീജന്റ് പാർവ്വതീഭായി തമ്പുരാട്ടി സ്വാമിയെകണ്ട് വണങ്ങി പഴങ്ങൾ നൽകി. പിന്നീട് സ്വാമികൾ അവിടെനിന്നും നാഗർകോവിലിലേക്ക് യാത്രതിരിച്ചു. നാഷണൽ ഹൈവേ വഴിയായി നാഗർകോവിലിന് പതിനഞ്ച് കിലോമീറ്റർ പടിഞ്ഞാറുള്ള തക്കല എന്ന സ്ഥലത്തെത്തി. അവിടെ നിന്നും നടന്ന് തോട്ടിയോട് എന്നുപറയപ്പെടുന്ന ചെറിയ ഗ്രാമത്തിൽ വന്നുചേർന്നു. അവിടെനിന്നും ഇരണിയൽ റോഡുവഴി നടന്ന് പരശ്ശേരി എന്ന സ്ഥലത്ത് എത്തിച്ചേർന്നു.

## പരശ്ശേരി ഇലങ്കത്ത്‌വീട്

പരശ്ശേരി ഇലങ്കത്ത് പുത്തൻവീട് അദ്ദേഹത്തിന് വേണ്ടതുനൽകുന്ന ഇല്ലമായി വിളങ്ങി. ആ വീട്ടിലെ ഗൃഹണി നീലമ്മപ്പിള്ള വലിയ ഭക്തയായിരുന്നു. അവർ വീട്ടിൽ ദിനം പ്രതി പൂജ ചെയ്യാറുണ്ടായിരുന്നു. മാത്രമല്ല തപസികൾക്ക് ആഹാരം നൽകുക എന്നത് ആഹ്ളാദകരമായ ഒരു വ്രതമായി കരുതിയിരുന്നു. അവർക്ക് മൂന്ന് പുത്രന്മാർ ഉണ്ടായിരുന്നു. ഇതിൽ മൂത്ത പുത്രനായ താണുപിള്ള തമിഴ് മലയാള ഭാഷയിൽ പണ്ഡിതനും നല്ല സാഹിത്യകാരനും പൊതുസേവനതൽപ്പരനുമായിരുന്നു. രണ്ടാമത്തെ മകൻ പെരുമാൾപിള്ള പഞ്ചായത്ത് പ്രസിഡന്റായി പ്രവർത്തിച്ചുവന്നിരുന്നു. നാഗർകോവിൽ ഹിന്ദുകോളേജ് ആരംഭിക്കുന്നതിനു മുഖ്യകാരണകർത്താവായിരുന്നു. മൂന്നാമത്തെ മകനായ ശങ്കരപ്പിള്ള ഹിന്ദി ഭാഷാപണ്ഡിതനായിരുന്നു. ഈ

കുടുംബാംഗങ്ങൾ മുഴുവനും സ്നേഹം, വിനയം, ഈശ്വരഭക്തി, തപസികളെ ആദരിക്കൽ മുതലായ സത്സ്വഭാവസംസ്കാരനിരതരായിരുന്നു.

## അടിയാർക്ക് അടിയാർ

ഇത്രയധികം പ്രശസ്തമായ ഇലങ്കത്ത് വീട്ടിൽ വേലുപ്പിള്ള സ്വാമികൾ മൗനസ്വാമികളെ വിളിച്ചുകൊണ്ടുവന്നു. നീലമ്മപ്പിള്ള സ്വാമികളുടെ പാദങ്ങളിൽ നമസ്കരിച്ച് മക്കളേയും നമസ്കരിപ്പിച്ചു. സ്വാമികൾക്കുവേണ്ട ഉപചാരങ്ങൾ ചെയ്ത് ഭക്ഷണം നൽകി അവർ എല്ലാവരും മൗനസ്വാമികളുടെ അടിയാരായി ( ആശ്രിതരായി). ഈ കാലത്തിൽ സ്വാമികൾ പരശ്ശേരി ഗ്രാമത്തിലും അരികിലുള്ള വെളിപ്രദേശങ്ങളിലും ക്ഷേത്രങ്ങളിലും നമ്പിമല അടിവാരത്തിലും ചുറ്റിയലഞ്ഞ് ധ്യാനം ചെയ്തുവന്നു. സ്വാമികൾ എവിടെയിരുന്നാലും നീലമ്മപ്പിള്ളയുടെ മൂന്ന് മക്കളും സ്വാമികൾ ഇരിക്കുന്ന സ്ഥലം തേടിച്ചെന്ന് ഭക്ഷണം നൽകിപ്പോന്നിരുന്നു. ഈ മൂന്നുപേരിൽ രണ്ടാമനായ പെരുമാൾപിള്ള സ്വാമികൾക്ക് ഉപചാരം ചെയ്യുന്നതിൽ വളരെ ശ്രദ്ധചെലുത്തിയിരുന്നു. അപ്പോൾ അദ്ദേഹത്തിന് വയസ് ഏഴ്. ബാലന്മാർ ആഹാരം നൽകുന്നതിനെ വളരെ ഇഷ്ടപ്പെട്ടിരുന്ന സ്വാമികളും പെരുമാൾപിള്ളയെ വളരെ സ്നേഹിച്ചു.

## ദേശാടനം

സ്വാമികൾ രാപകൽ ഭേദമെന്യേ അലഞ്ഞ്തിരിഞ്ഞു നടക്കുന്നത് നിത്യസംഭവമായി. എപ്പോൾ ഏതുസ്ഥലത്ത് ഇരിക്കുമെന്ന് ആർക്കുമറിയാൻ കഴിയാത്ത സ്ഥിതിയായി. എവിടെചെന്നാലും ആരുടെയും സഹായവും പ്രതീക്ഷിച്ചിരുന്നില്ല. എങ്കിലും അതാത് സ്ഥലത്തിലെ ജനങ്ങൾ സ്വാമികളുടെ പ്രകൃതം അറിഞ്ഞ് ഭക്ഷണം ഊട്ടുന്നത് വഴക്കമായി മാറി.

## കുഴിക്കോട്ട് താമസം

തക്കലയ്ക്ക് പടിഞ്ഞാറ് തിരുവനന്തപുരം റോഡിൽ മുളകുമൂട് എന്ന സ്ഥലമുണ്ട്. അതിനരികിലുള്ള ഒരു ചെറിയ

സ്ഥലമാണ് കുഴിക്കോട്. അവിടെ കൊച്ചുകുഞ്ഞൻപിള്ള എന്ന ഒരാൾ താമസിച്ചിരുന്നു. അദ്ദേഹം വേണാട് രാജാവിന്റെ സൈന്യാധിപനായിരുന്നു പ്രശസ്തനായ ഒരാളുടെ പരമ്പരയിൽപ്പെട്ട ആളാണ്. ഇദ്ദേഹം സ്വാമികളെ കണ്ടതും സ്വാമികളോട് ഇണങ്ങിച്ചേർന്നു. അദ്ദേഹത്തിന്റെ ഭാര്യനീലമ്മപ്പിള്ള മക്കളായ വള്ളിയമ്മ, ഭാഗീരഥി എന്നിവരും സ്വാമികൾക്ക് തക്ക ഉപചാരങ്ങൾ ചെയ്തുവന്നു. അവർ സ്വാമികൾക്ക് താമസിക്കുന്നതിന് ഒരു ഏകാന്തമായ സ്ഥലത്തെ വിട്ടുകൊടുത്തു. സ്വാമികൾ ആ ഭക്തന്മാരുടെ സ്നേഹാദരങ്ങൾ സ്വീകരിച്ച് ചിരകാലം അവിടെ തങ്ങി.

## വീണ്ടും പരശ്ശേരി ആഗതമാകൽ

കുഴിക്കോട്ടുനിന്ന് വീണ്ടും സ്വാമികൾ പരശ്ശേരിയിൽ വന്നുചേർന്നു. അങ്ങനെ ഇലങ്കത്ത് വീട്ടുകാർ നെടുങ്കോട്ടുകോണം തോട്ടത്തിൽ താമസിപ്പിച്ച് സേവനങ്ങൾ ചെയ്തുവന്നു. അപ്പോൾ സ്വാമികൾ നമ്പിമല അടിവാരത്തിലും സമീപസ്ത ഗ്രാമങ്ങളിലുമെല്ലാം ചുറ്റിസഞ്ചരിക്കുക പതിവായിരുന്നു.

## ഈത്തവിള സ്നേഹിതൻ

തക്കലയിലിരുന്ന് കുലശേഖരം ചെല്ലുന്ന പാതയിൽ സ്ഥിതിചെയ്യുന്ന കുമാരപുരം എന്ന സ്ഥലത്തിനരികെ ഈത്തവിള എന്ന സ്ഥലമുണ്ട്. അവിടുത്തെ ശാസ്താംകോവിലിൽ സ്വാമികൾ ഒരുസമയം ചെന്നിരുന്നു. ഇതറിഞ്ഞ് ആ സ്ഥലത്തെ താണുപിള്ള എന്നൊരാൾ സ്വാമിയെ സമീപിച്ച് നമസ്കരിച്ച് സ്നേഹിതനായി. ആ സ്ഥലത്തിരിക്കുന്നതുവരെ അദ്ദേഹം സ്വാമികൾക്ക് ഭക്ഷണം നൽകിവന്നു. താണുപിള്ളയുടെ മകൻ ആദിനാഥവൈദ്യൻ സ്വാമി ഇരിക്കുന്നിടം തേടിവന്ന് ഭക്ഷണം നൽകി വേണ്ട ഉപചാരങ്ങൾ ചെയ്തുവന്നിരുന്നു.

## ശുചീന്ദ്രത്തുചെല്ലൽ

തോട്ടിയോടിനു സമീപമുള്ള കരിപ്പ്കോട് ഷെൺപക ശാസ്താംകോവിലിൽ സ്വാമി നിന്നുകൊണ്ടിരുന്നു.

ശുചീന്ദ്രത്തുകാരനായ അദ്ധ്യാപകനും ജ്യോതിഷ പണ്ഡിതനുമായ നാരായണപിള്ള എന്ന മഹാൻ സ്വാമിയെ ദർശിക്കാനായി വന്നു സ്വാമിയുടെ പാദങ്ങളിൽ വീണു നമസ്കരിക്കാൻ ശ്രമിച്ചപ്പോൾ സ്വാമി അല്പം മാറി നിന്നു. ഭക്തനായ നാരായണപിള്ള സ്വാമിയുടെ പിന്നിൽ ഒതുങ്ങി നിന്നു. തന്നെ നമസ്കരിക്കാൻ സന്ദർഭം കൊടുക്കാതെ അകന്നുനിന്നശേഷവും ഭയഭക്തിബഹുമാനങ്ങളോടുകൂടിനിന്ന നാരായണപിള്ളയുടെ മുമ്പിൽ സ്വാമികൾ സ്നേഹപുരസരം ചെന്നുനിന്നു. നാരായണപിള്ളയും അദ്ദേഹത്തിന്റെ പാദകമലങ്ങളിൽ വീണ് നമസ്കരിച്ച് യാത്രപറഞ്ഞുപിരിഞ്ഞു.

ചില ദിവസങ്ങൾ ചെന്നശേഷം സ്വാമികൾ ശുചീന്ദ്രത്ത് ചെന്നുചേർന്നു. ത്രിമൂർത്തികളും ഏകശക്തിയാൽ ദർശനം പകരുന്ന ശിവതാണുമാലയാർ ക്ഷേത്രം സ്ഥിതിചെയ്യുന്ന പുണ്യസ്ഥലമാണ് ശുചീന്ദ്രം. അവിടെ ദർഭകുളവും തേരോടുന്ന വഴികളും ഏഴുനിലഗോപുരത്തോടുകൂടിയ അമ്പലവും നയനാഭിരാമമായ കാഴ്ചയാണ്. ആ ക്ഷേത്രസന്നിധിയുടെ കിഴക്ക് ഭാഗത്തായി പഴയാർ ഒഴുകുന്നു. ആ സന്നിധാനത്തിനെതിരായി പഴയാറിന്റെ മദ്ധ്യേഉള്ള പാലത്തിന്റെ കീഴെയുള്ള ഒരു ഭാഗത്ത് മണൽതിട്ടയാണ്. അവിടെ സ്വാമികൾ ഉപവിഷ്ടനായിരിക്കുക പതിവാണ്.

സ്വാമികൾ അവിടെ താമസിച്ച കാലഘട്ടത്തിൽ ജ്യോതിഷപണ്ഡിതൻ നാരായണപിള്ള, ശുചീന്ദ്രം സ്കൂൾ ചിത്രരചനാദ്ധ്യാപകൻ ശിവതാണുപിള്ള, ശുചീന്ദ്രം അക്കരെയെചേർന്ന ചെല്ലൻപിള്ള മുതലായവർ അദ്ദേഹത്തെ പരിചരിച്ചുപോന്നു. ശുചീന്ദ്രത്തിന് അടുത്തുള്ള ആശ്രാമം ശാസ്താക്ഷേത്രം പറക്ക കാശിവിശ്വനാഥക്ഷേത്രം മുതലായ പ്രകൃതിരമണീയമായ സ്ഥലങ്ങളിൽ സ്വാമികൾ കൂടെക്കൂടെ ചെന്നിരിക്കുക പതിവായിരുന്നു. സ്വാമികൾ എവിടെ ചെന്നാലും അദ്ദേഹത്തെ ആദരിക്കുവാൻ ചിലർ വന്നുചേരും. ഒരേ സമയത്ത് രണ്ട് വ്യത്യസ്ത സ്ഥലങ്ങളിൽ അദ്ദേഹം കാണപ്പെട്ടിട്ടുള്ളതായി ചിലർ പറയാറുണ്ട്.

## 18

## പഞ്ചവൻകാട്ടിൽ

പഞ്ചവൻകാട് എന്ന സ്ഥലം തോട്ടികോടിൽനിന്നും നാഗർകോവിൽ വരുന്ന വഴിയിൽ അതായത് പാർവ്വതിപുരത്തിൽ നിന്നും കോട്ടാറിലേക്ക് പോകുന്ന ഇടവഴിയിൽ സ്ഥിതിചെയ്യുന്ന സ്ഥലമാണ്. ഇതിനെ നടുക്കാട് എന്നും പറയുന്നു. അക്കാലത്ത് ഈ സ്ഥലം ജനസഞ്ചാരമില്ലാത്ത കാനനമായിരുന്നു. ഇവിടെ ഒരു യക്ഷിയമ്പലം ഉണ്ട്. ജനങ്ങൾ അതുവഴി പോകാൻ ഭയപ്പെട്ടിരുന്നു. ആ കാനനമദ്ധ്യേ സ്വാമികൾ ചിരകാലം താമസിച്ചു. അവിടെ പഞ്ചേന്ദ്രിയങ്ങളും സംയമനം ചെയ്ത് സ്വാമികൾ ധ്യാനനിമഗ്നനാവാറുണ്ടായിരുന്നു. രാത്രികാലങ്ങളിൽ യക്ഷിയമ്മ ഈ വഴിയെ ഉലാത്തുമ്പോൾ സ്വാമികളെ കണ്ട് ഭയപ്പെട്ട് പിന്മാറുക പതിവായിരുന്നത്രേ!. അക്കാലത്തിൽ നാഗർകോവിൽ സ്വദേശിയായ സത്യവാൻ ഗോപാലപിള്ള എന്ന മഹാൻ തന്റെ മകൻ തുളസിയെന്ന ബാലൻ മുഖേന സ്വാമികൾക്ക് ഭക്ഷണം കൊണ്ടു കൊടുത്തിരുന്നു. ഈ കാലഘട്ടത്തിൽ രണ്ടുപേർ നടുക്കാട്ട് ചെന്ന് കൂടെക്കൂടെ സ്വാമികളെ നമസ്കരിക്കുക പതിവായിരുന്നു. അവർ ഒരുദിവസം തങ്ങൾക്ക് യക്ഷിയമ്മയെ കാട്ടിതരണമെന്ന് സ്വാമികളോട് അപേക്ഷിച്ചു. സ്വാമികൾ അവരോട് തിരികെ പോകാൻ സംജ്ഞ കാട്ടിയിരുന്നു. അവർ പല ദിവസം നിർബന്ധിക്കവേ ഒരു ദിവസം അവരെ രാത്രി താമസിക്കുവാൻ സ്വാമികൾ ആംഗ്യം കാണിച്ചു. അവരും അങ്ങനെ അവിടെ തങ്ങി. കോവിലിന്റെ ഒരു വശത്ത് കിടന്നുറങ്ങവേ അർദ്ധരാത്രിസമയം സ്വാമി അവരെ വിളിച്ചുണർത്തി. അവർ എഴുന്നേറ്റു നോക്കുമ്പോൾ ദൂരത്തിൽ സുന്ദരിയായ ഒരു യുവതി നിൽക്കുന്നതു കണ്ട് ഭയന്നുവിറച്ചു. അവർ സ്വാമികളുടെ പാദത്തിൽ വീണ് നമസ്കരിച്ചു. സ്വാമികൾ അവരെ ഒരു കമ്പുകൊണ്ട് തട്ടി ഉറക്കി. രാവിലെ വീട്ടിലേയ്ക്ക് പറഞ്ഞയച്ചു.

7

# സ്വാമികളുടെ ശീലങ്ങൾ

## ഭക്ഷണംകഴിക്കുന്നവിധം

സ്വാമികൾ ഭക്ഷണം കൈകൊണ്ടുതൊടാറില്ല. വെള്ളത്തേയും സ്പർശിക്കാറില്ല. ആഹാരം നൽകുന്നവർ ഭക്ഷണത്തെ വായിൽ ഊട്ടണം. ബാലികാബാലന്മാർ കുരുന്നിലയിൽ വച്ച് ഊട്ടുന്നതിനെ ആഗ്രഹിച്ചിരുന്നു. ജലമോ പാലോ വായിൽ ഒഴിച്ചുകൊടുത്താൽ കുടിക്കും. ഭക്ഷണം ആവശ്യപ്പെട്ടാൽ കൈകാട്ടും. സമീപസ്ഥർ ആ സംജ്ഞ അറിഞ്ഞ് ഊട്ടുക പതിവായിരുന്നു. സ്വാമികൾക്ക് ഭക്ഷണം കൊടുക്കുന്നവർ ഏകാഗ്രമാനസരായിരിക്കണം. മറ്റുചിന്തകളോടെ ഭക്ഷണം കൊടുത്താൽ നിരസിക്കും. വരുന്നവർ ഇത് മനസിലാക്കി ഏകാഗ്രമനസോടെ ഊട്ടാൻ ശ്രമിച്ചാൽ അദ്ദേഹം കഴിക്കും. രാവിലെ പാലും പഴവും, മദ്ധ്യാഹ്നത്തിൽ ഉപ്പ്, പുളി ഇവ കുറഞ്ഞ കറിയോടുകൂടിയ ചീരച്ചോറും, രാത്രി പഴവും ചോറും ഭക്ഷിക്കുക പതിവായിരുന്നു.

## ഉച്ഛിഷ്ടം

സ്വാമികൾ ഭക്ഷണം കഴിച്ചശേഷം എച്ചിലിനെ ഇലയിൽ തുപ്പി അതിനെ എടുത്ത് ജലത്തിൽ കൊണ്ടിടും. ജലത്തിലുള്ള മത്സ്യം അതിനെ തിന്നശേഷം അദ്ദേഹം മടങ്ങിവരും. തന്റെ എച്ചിലിനെ അദ്ദേഹം മറ്റാർക്കും കൊടുക്കാറില്ല. അദ്ദേഹം മലമൂത്രവിസർജ്ജനം നടത്തിയതായി ആരും കണ്ടവരില്ല. അദ്ദേഹം ജന്മസ്ഥലമായ മലയിൻകീഴ് വീട്ടിൽ രോഗഗ്രസ്ഥനായി കഴിഞ്ഞപ്പോഴും മലമൂത്ര വിസർജ്ജനം ചെയ്തിരുന്നില്ല. പരശ്ശേരിയിൽ താമസിച്ചിരുന്ന കാലത്ത് രാപകൽ അദ്ദേഹത്തോട് താമസിച്ചിരുന്നവരും സ്വാമികൾ മലമൂത്രവിസർജ്ജനം നടത്തുന്നത് കണ്ടിട്ടില്ല എന്നുപറയുന്നു. മണക്കരെ പ്രഭാകരൻ എന്ന ആളുടെ വീട്ടിൽ ഒരു മുറിയിൽ ഒരുമാസം താമസിച്ചിരുന്നകാലത്തും

മലമൂത്രവിസർജ്ജനം നടത്തിയിട്ടില്ല എന്ന് പ്രഭാകരൻ പറയാറുണ്ട്. നമ്പിമല അടിവാരത്തിൽ താമസിച്ച കാലത്തും അദ്ദേഹത്തോടൊപ്പം രാപകൽ ഭേദമെന്യേ പലരും താമസിച്ചിരുന്നു. അക്കാലത്തും അദ്ദേഹം മലമൂത്ര വിസർജ്ജനം നടത്തിയതായി ആരും കണ്ടിട്ടില്ലെന്ന് പറയപ്പെടുന്നു. പല്ലുതേയ്ക്കൽ, കുളി മുതലായവയും അദ്ദേഹം നടത്തിയിട്ടില്ല. എന്നാൽ അദ്ദേഹത്തിന്റെ ശരീരത്തിൽ ദുർഗന്ധം ഒരിക്കലും അനുഭവപ്പെട്ടിരുന്നില്ല. യോഗികളുടെ ശരീരസ്ഥിതിയെപ്പറ്റി ആർക്കറിയാം?

## വസ്ത്രം

സ്വാമികൾ വീട്ടിൽനിന്ന് പുറപ്പെട്ടുവന്ന നാൾമുതൽ വസ്ത്രമായി ധരിച്ചിരുന്നത് കൗപീനമാണ്. അതിനെ മാറ്റുക പതിവില്ല. അത് അഴുക്കാവുമ്പോൾ ആരെങ്കിലും അതിനെ അഴിച്ചെടുത്ത് മറ്റൊന്ന് ധരിപ്പിക്കും. ധരിപ്പിച്ച കൗപീനം അഴിഞ്ഞുവീണാൽ പിൻപുറംതിരിഞ്ഞിരിക്കും. സുഹൃത്തുക്കൾ വന്ന് വേറെ കൗപീനം ധരിപ്പിക്കും വരെ അനങ്ങാറില്ല. പുതിയത് ധരിച്ചശേഷം പഴയതിനെ ദഹിപ്പിച്ച് ജലത്തിൽ കലക്കാൻ പറയും. ചെറിയ ഒരു തോർത്തിനെ സാധാരണയായി തോളിലും തലയിലും ഇടാറുണ്ട്. കയ്യിൽ ഒരു കോൽ ഉണ്ടായിരിക്കും. തന്റെ കാലിനെ ആരെങ്കിലും തൊട്ട് നമസ്കരിച്ചാൽ കാലിൽ സാമ്പ്രാണിപ്പുക കാട്ടാൻ പറയും.

## ഉറങ്ങാത്ത ജ്ഞാനി

സ്വാമികൾ രാത്രിയും പകലും ഉണർന്നിരിക്കുന്നതല്ലാതെ ഉറങ്ങുക പതിവില്ല. ചിലപ്പോൾ മരച്ചില്ലയിൽ കിടന്ന് വിശ്രമിക്കാറുണ്ട്. ഓലയിടുക്കുകളിലും കിടക്കാറുണ്ട്. പലരും അദ്ദേഹം ഉറങ്ങുന്നുണ്ടോ എന്നറിയാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും അദ്ദേഹം ഉറങ്ങിയത് ആരും കണ്ടവരില്ല.

8

# അത്ഭുതങ്ങൾ

വൈരാഗ്യം സിദ്ധിച്ച ഭക്തന്മാർക്കും യോഗികൾക്കും, ജ്ഞാനികൾക്കും സിദ്ധികൾ കരഗതമാവാറുണ്ട്. അതിനാൽ അവർ പല അത്ഭുതങ്ങളും പ്രവർത്തിക്കുക സ്വാഭാവികമാണ്. മുക്തി ഒന്നേ ലക്ഷ്യമായി കരുതുന്ന സിദ്ധന്മാർ തങ്ങളുടെ സിദ്ധികളെ ജനമദ്ധ്യേ പ്രകടിപ്പിക്കാറില്ല. എങ്കിലും ജനനന്മയെ കരുതി ചിലപ്പോൾ ചില സിദ്ധികൾ പ്രകടിപ്പിച്ചെന്നുവരാം. അത് അവർ ചെയ്ത അത്ഭുതങ്ങളായി ലോകജനങ്ങൾ കരുതാറുണ്ട്. ഇതിന് ഉപോൽബലകമായി പല സംഭവങ്ങളും പറയാം.

മയിലാപൂറിൽ ജീവിച്ചിരുന്ന ശിവഭക്തനായ ശിവനേശന്റെ മകൾ പൂമ്പാവ സർപ്പദംശനമേറ്റ് മരിച്ചു. അവർ ആ പെൺകുട്ടിയെ ദഹിപ്പിച്ചു. എല്ലും ചാമ്പലും വാരി കുടത്തിൽ അടച്ചുവച്ചിരുന്നു. ശിവഭക്തന്റെ ദുഃഖത്തെ തീർക്കാൻ കരുതിയ തിരുജ്ഞാനസംബന്ധർ ശിവനെ പ്രകീർത്തിക്കവേ വീണ്ടും 12 വയസുകാരിയായി ആ പെൺകുട്ടി ഉണർന്നെഴുന്നേറ്റു.

തിരുനാവുക്കരശർ തന്റെ ശിഷ്യനായ അപ്പൂതിഅടികളുടെ സർപ്പദംശനമേറ്റുമരിച്ച മകനെ ശിവനെ സ്തുതിച്ച് ജീവിപ്പിച്ചു. മുതലതിന്ന ബാലനെ അവന്റെ മാതാപിതാക്കളോടുള്ള കാരുണ്യാധിക്യം നിമിത്തം സുന്ദരമൂർത്തിനായനാർ ജീവനോടെവരുത്തി.

കുമരഗുരുസ്വാമികൾ കാശിയിൽ മഠം സ്ഥാപിക്കാൻ വിചാരിച്ച് അതിനാവശ്യമായ സ്ഥലം കിട്ടുവാൻവേണ്ടി മുസ്ലീം രാജാവിനോട് അപേക്ഷിക്കുവാൻപോയത് ഒരു സിംഹത്തെ വശീകരിച്ച് അതിന്റെ മീതെ സവാരിചെയ്താണ്.

ഹിമാലയവാസിയായ ഒരു യോഗി തമിഴ്നാട്ടിൽ മരിച്ചു കിടന്ന മൂലൻ എന്ന ഇടയന്റെ ശരീരത്തിൽ പ്രവേശിച്ച് വീണ്ടും തപസുചെയ്ത് തിരുമന്ത്രം എന്ന ശ്രേഷ്ഠമായ ഗ്രന്ഥത്തെപ്പാടി.

കന്യാകുമാരി ജില്ലയിൽ അവധൂതനായി ചുറ്റിത്തിരിഞ്ഞ കോമ്പസ്വാമികൾ ചെയ്ത പല അത്ഭുതങ്ങളെപ്പറ്റിയും നമുക്ക് അറിയാവുന്നതാണ്. ഇതേപോലെ നമ്മുടെ മൗനസ്വാമികളും പല അത്ഭുതപ്രവർത്തികളും ചെയ്തു. അവയിൽ ചിലതിനെ ഇവിടെ എടുത്തുപറയാതെ തരമില്ല.

## ബാലന്മാരോട് കളിക്കൽ

പരശ്ശേരി കുളത്തിൽ ജലം കുറഞ്ഞിരിക്കുന്ന സന്ധ്യാസമയങ്ങളിൽ സൂര്യൻ അസ്തമിക്കുന്നതിനുമുൻപ് സ്വാമികൾ ചെന്ന് ഉപവിഷ്ടനാകാറുണ്ട്. അവിടെ മുക്കുവന്മാർ പിടിച്ച മത്സ്യത്തിൽ ചിലവ അശ്രദ്ധയാൽ കരയിൽ കിടക്കും. അതിൽ പക്ഷികൾ തിന്നതിന്റെ ബാക്കി അവിടവിടായി ഉണങ്ങിക്കിടക്കും. സ്വാമികൾ അവിടെ കളിച്ചുകൊണ്ടിരിക്കുന്ന ബാലന്മാരെ വിളിച്ച് ആ ഉണക്കമത്സ്യങ്ങളെ കമ്പുകൊണ്ട് ഉരുട്ടിക്കൊണ്ടുവരുവാൻ പറയും. കൊണ്ടുവന്നതും ഒരു കമ്പാൽ ആ മത്സ്യങ്ങളെ ജലത്തിൽ തള്ളിയിടും. ആ മത്സ്യങ്ങൾ ജീവനോടെ കുതിച്ചുപായും. കുട്ടികൾ സന്തോഷത്താൽ കൈകൊട്ടി ആർപ്പുവിളിക്കും. പിന്നീട് ഭക്തിപുരസരം സ്വാമികളെ നമസ്കരിച്ച് പോകും.

## ചത്ത ഉറുമ്പിനെ ജീവിപ്പിച്ച കഥ

വള്ളിയമ്മാൾ എന്ന ബാലിക സ്വാമികൾക്ക് പാൽ കൊണ്ടുകൊടുക്കുക പതിവാണ്. ഒരു ദിവസം അവൾ കൊണ്ടുവന്ന പാലിൽ ഒരു ഉറുമ്പ് ചത്തുകിടന്നു. സ്വാമി ബാലികയോട് ഉറുമ്പിനെ കയ്യിൽ എടുക്കാൻ പറഞ്ഞു. ബാലിക ഉറുമ്പിനെ കയ്യിൽ എടുത്തപ്പോൾ അത് ഓടിപ്പോയി. ഇതുകണ്ട് ബാലിക വിസ്മയിച്ചു.

## നീർച്ചാലിനെ കടന്ന കഥ

നമ്പിമല അടിവാരത്തിലൂടെ ഓടുന്ന നീർച്ചാലിനരികിൽ ചില ബാലന്മാർ പശുക്കളെ മേച്ചുകൊണ്ടിരുന്നു. അപ്പോൾ

സ്വാമികൾ നീർച്ചാലിനരികിൽ വന്നുനിന്നു. ജലത്തെ സ്പർശിക്കാത്ത സ്വാമികൾ എങ്ങനെ നീർച്ചാൽ കടക്കുക? പാലവും ഇല്ലല്ലോ എന്ന് ബാലന്മാർ വിസ്മയിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ സ്വാമികൾ മറുകരയിൽ നടന്നുചെന്നു. ഇതുകണ്ട് കുട്ടികൾ ആർപ്പുവിളിച്ചു.

## ടെലിവിഷന്റെ പ്രതീതി വരുത്തിയ കഥ

ശുചീന്ദ്രം ക്ഷേത്രത്തിൽ ധനുമാസം 7-ാം ഉത്സവത്തിൽ പട്ടമ്മാളുടെ സംഗീതക്കച്ചേരിനടത്തുവാൻ തീരുമാനിച്ചു. ഇത് കേൾക്കുവാൻ ചിലർ ശുചീന്ദ്രത്തേയ്ക്ക് പോയി. അവരിൽ ഒരാളായ മാധവൻപിള്ള (അയ്യാവ്) എന്ന സ്വാമിഭക്തൻ ശുചീന്ദ്രത്ത് പോകുവാൻ അനുമതി ചോദിക്കുവാനായി സ്വാമികളുടെ അരികിൽ വന്നു. സ്വാമികളാകട്ടെ അയാളെ അവിടെത്തന്നെ ഇരിക്കാൻ പറഞ്ഞു. അയാൾ മറുവാക്കു പറയാതെ അവിടെത്തന്നെ ഇരുന്നു. കൂടെയുള്ളവർ ശുചീന്ദ്രത്തേയ്ക്ക് പോയി. സന്ധ്യാസമയമായി. അയ്യാവിന് 20 കിലോമീറ്റർ ദൂരെ ശുചീന്ദ്രത്ത് നടക്കുന്ന സംഗീതക്കച്ചേരി കേൾക്കുവാൻ തുടങ്ങി. അവിടെ ജനമദ്ധ്യത്തിൽ ചില കുഴപ്പങ്ങളും ഉണ്ടായി. അതും അയ്യാവിന് ദൃശ്യമായി. ശുചീന്ദ്രത്തു പോയ സുഹൃത്തുക്കൾ മടങ്ങിവന്നു. അവരോട് അയ്യാവ് താൻകണ്ട ശുചീന്ദ്രം കാഴ്ചകളെപ്പറ്റിയും കേട്ട സംഗീതക്കച്ചേരിയെപ്പറ്റിയും പറഞ്ഞു. തങ്ങൾ കണ്ടതും കേട്ടതുമാണെന്നറിഞ്ഞ് ശുചീന്ദ്രത്തുപോയിവന്ന സുഹൃത്തുക്കൾ വിസ്മയിച്ചു.

## ഊമ സംസാരിച്ചു

കന്യാകുമാരി ജില്ലയിലാണ് ശിവരാത്രി ദിവസം ശിവാലയം ഓടുന്ന 12 ശിവക്ഷേത്രങ്ങൾ. അതിൽ ഒന്നായ തിരുപ്പന്നിയോട് ക്ഷേത്രക്കുളക്കരയിൽ സ്വാമികൾ ഒരു ദിവസം ഉപവിഷ്ടനായി. ആ സ്ഥലത്തെ സോമൻ എന്ന ജന്മനാ ഊമയായ ബാലൻ സ്വാമിയുടെ അരികിൽ വന്നു. സ്വാമികൾ അവനെ തൂക്കിയെടുത്ത് കുളത്തിൽ വീശിയെറിഞ്ഞു. ജന്മനാ ഊമയായ സോമൻ തറയിൽ

നടക്കുന്നതുപോലെ ജലത്തിൽ കൂടെ നടന്നുവന്ന് "സ്വാമി, സ്വാമി" എന്നു പറഞ്ഞുകൊണ്ട് സ്വാമിയെ പ്രദിക്ഷിണം ചെയ്തു. സ്വാമി സോമനെ അനുഗ്രഹിച്ചയച്ചു. അന്നുമുതൽ ഊമയായ ബാലൻ സംസാരിച്ചു തുടങ്ങി.

## സർപ്പദംശന വിഷമകറ്റൽ

ഒരു ദിവസം സ്വാമികളുടെ ഭക്തനായ മാധവൻപിള്ള സ്വാമിക്ക് പാൽ കൊണ്ടുവരാൻ ചെന്നപ്പോൾ അദ്ദേഹത്തിന്റെ മരുമകൻ താണുമാലയൻ പശുത്തൊഴുത്തിൽ വച്ച് വലതുകാലിൽ ഒരു പാമ്പിന്റെ ദംശനമേറ്റ് ഓർമ്മകെട്ട് നിലംപതിച്ചു. എത്രമാത്രം ചികിത്സ നടത്തിയശേഷവും ഫലമുണ്ടായില്ല. പാൽ കൊണ്ടുചെന്ന മാധവൻപിള്ള ഈ വാർത്ത അറിഞ്ഞ് വീട്ടിൽ വന്നു മരുമകനെ തോളിൽ ചുമന്ന് സ്വാമികളുടെ മുമ്പിൽ കിടത്തി പുലമ്പിക്കരഞ്ഞു. തദ്ദേശവാസികളും നിറഞ്ഞ കണ്ണുകളോടെ ഈ കാഴ്ച കണ്ടുനിന്നു. നടന്ന സംഭവം മുഴുവൻ ജ്ഞാനദൃഷ്ടിയാൽ മനസിലാക്കിയ സ്വാമികൾ കയ്യിൽ ഉണ്ടായിരുന്ന കോലാൽ ദംശനമേറ്റ സ്ഥലത്ത് സ്പർശിച്ചു. സർപ്പദംശനമേറ്റയാൾ നിദ്രവിട്ടെഴുന്നേറ്റപോലെ എഴുന്നേറ്റുനിന്നു.

## മരിച്ചയാൾ ജീവിച്ചത്

തിങ്കൾചന്ത എന്ന സ്ഥലത്തിന് പടിഞ്ഞാറുഭാഗത്തുള്ള മേക്കോട് എന്ന സ്ഥലത്തിന് അരികിലുള്ള മുരചങ്കോട് എന്ന സ്ഥലത്ത് പൊന്നുപിള്ള വൈദ്യന്റെ മകൻ കൊച്ചപ്പൻപിള്ള എന്ന ഭക്തനാണ് സ്വാമി മുരചങ്കോട് എന്ന സ്ഥലത്തുചെല്ലുമ്പോൾ അദ്ദേഹത്തിനു വേണ്ട ഉപചാരങ്ങൾ ചെയ്തുകൊടുക്കുന്നത്. ഒരുനാൾ സ്വാമി മുരചങ്കോട് ചെന്നപ്പോൾ കൊച്ചപ്പൻപിള്ളയുടെ പിതാവ് രോഗബാധിതനായി ജീവൻപോകാറായി കിടക്കുന്നതും പലരും ചുറ്റും കൂടി നിൽക്കുന്നതും സ്വാമികണ്ടു. ഈ സമയത്തും ഭക്തനായ കൊച്ചപ്പൻപിള്ള സ്വാമിയെ നമസ്കരിച്ച് സ്വാമിയുടെ മുമ്പിൽ കണ്ണുനീരോടെ നിന്നു. സ്വാമി ആംഗ്യത്താൽ ഒരു തവളയെ കൊണ്ടുവരുവാൻ അയാളോടു പറഞ്ഞു. തവളയെ മലർത്തിയിട്ട്

തന്റെ കയ്യിലിരുന്ന കമ്പിനാൽ സ്വാമികൾ എന്തോ എഴുതി. പിന്നീട് തവളയെ ജലത്തിൽ കൊണ്ടുവിടുവാൻ പറഞ്ഞു. തവള ജലത്തിലേക്ക് നീന്തിപ്പോയി. ഭക്തനോട് വീട്ടിൽ പോകാൻ പറഞ്ഞു. അയാൾ വീട്ടിൽ ചെന്നുനോക്കിയപ്പോൾ പിതാവ് എഴുന്നേറ്റിരുന്ന് സംസാരിക്കുന്നതായി കണ്ടു. സന്തോഷത്തോടെ കൊച്ചപ്പൻപിള്ള സ്വാമികളെ തിരക്കി അവിടെ ചെന്നപ്പോൾ സ്വാമികളെ അവിടെ കണ്ടില്ല.

## ദൃഷ്ടിവൈദ്യൻ

ഒരുകാലത്ത് കൊച്ചപ്പൻപിള്ളയുടെ രണ്ടു കൈനിറയെ പാലുണ്ണി ഉണ്ടായിരുന്നു. ഒരിക്കൽ സ്വാമിക്ക് പാല് കൊണ്ടുവന്ന സമയം തന്റെ രോഗത്തെപ്പറ്റി മനപ്രയാസപ്പെട്ടിരുന്നു. ഇതറിഞ്ഞ സ്വാമികൾ പാലുണ്ണികളുടെ പുറത്ത് മിഴി പായിച്ചു. അതിനുശേഷം അവ ഭേദമാകാൻ തുടങ്ങി. കുറച്ചുനാൾക്കകം പൂർണ്ണമായി ഭേദമാവുകയും ചെയ്തു.

## ജീവിതത്തിന് വഴികാട്ടി

കൊച്ചപ്പൻപിള്ള തക്കതായ ജോലികിട്ടാതെ വളരെ വിഷമിച്ചു കൊണ്ടിരുന്ന സമയത്ത് മണവാളക്കുറിച്ചി മണൽ കമ്പിനിയിൽ ജോലി ഉള്ളതായി അറിഞ്ഞു. സ്വാമിയുടെ സമീപം വന്ന് പറഞ്ഞശേഷം അവിടെ ചെന്നു. അവിടെ അയാൾക്ക് ജോലികിട്ടി. സ്വാമികളുടെ അനുഗ്രഹത്താൽ തനിക്ക് ജോലികിട്ടിയതായി അയാൾ പറയാറുണ്ടായിരുന്നു.

## കുഷ്ഠരോഗം ഭേദമായി

സ്വാമികൾ കള്ളിയാങ്കോട് എന്ന സ്ഥലത്ത് ഇരിക്കുമ്പോൾ കുഷ്ഠരോഗം ബാധിച്ച രണ്ടു സ്ത്രീകൾ സ്വാമികളെ നമസ്കരിച്ച് തങ്ങളുടെ രോഗത്തെ ഭേദമാക്കണമെന്ന ചിന്തയോടെ പഴവും വാങ്ങി വന്നുകൊണ്ടിരുന്നു. വഴിക്കുവച്ച് ഒരു സ്ത്രീ മറ്റേസ്ത്രീയെ നോക്കി ഡോക്ടറാൽ ഭേദമാകാത്ത ഈ രോഗം സ്വാമിയാൽ മാറുമോ? എന്നുചോദിച്ചു. മറ്റേ സ്ത്രീ മറുപടി പറയാതെ സ്വാമികളോടുള്ള വിശ്വാസത്തിന് ഭംഗം വരുത്താതെ നിശബ്ദയായി

നടന്നു. രണ്ടുപേരും സ്വാമികളുടെ മുമ്പിൽ പഴങ്ങൾ വച്ചു. വിശ്വസിച്ച സ്ത്രീ കൊടുത്ത പഴങ്ങളെ മാത്രം സ്വാമി ഭക്ഷിച്ചു. ആസ്ത്രീയുടെ രോഗം ക്രമേണ ഭേദമായി.

## പനി ഭേദമായി

കാളിപ്പിള്ള എന്ന ആൾ ചെറുപ്രായത്തിൽ പനിയാൽ കഷ്ടപ്പെട്ടു. അയാളുടെ പിതാവ് സ്വാമിയെ നമസ്കരിക്കുവാൻ അരുളിചെയ്തു. ബാലൻ ശങ്കയോടെ സ്വാമിയുടെ അരികിൽ വന്ന് പാദനമസ്കാരം ചെയ്തശേഷം ഓടിപ്പോയി. സ്വാമി ചിരിച്ചു. പിറ്റേദിവസം രോഗം മാറി. കാളിപ്പിള്ള ഇപ്പോഴും സ്വാമിയുടെ സമാധിയിൽ ആരോഗ്യവാനായി സേവനം ചെയ്തുകൊണ്ടിരിക്കുന്നു.

## ഇടുപ്പിലെ ഉളുക്ക് ഭേദമായി

പരശ്ശേരിക്ക് സമീപം ഇടമരുവത്തൂർ എന്ന സ്ഥലത്തുള്ള മാധവൻപിള്ള എന്ന ആൾ സ്വാമിക്ക് പാലൂട്ടിവന്നു. തന്റെ ഇടുപ്പിലുള്ള വേദനയാൽ പാലൂട്ടാൻ കഴിയുന്നില്ല എന്നുപറഞ്ഞ് വിഷമപ്പെട്ടു. സ്വാമികൾ തന്റെ ഇടുപ്പിന് ചുറ്റുംതടവി. ഉടനെ മാധവൻപിള്ളയുടെ ഇടുപ്പുവേദനയും മാറിക്കിട്ടി.

## മാതാപിതാക്കളുടെ സന്ദർശനം

സ്വാമികൾ പരശ്ശേരി പരിസരങ്ങളിൽ ചുറ്റിസഞ്ചരിച്ചിരുന്നകാലം അദ്ദേഹത്തിന്റെ മാതാപിതാക്കൾ അദ്ദേഹത്തെ കാണാൻ വന്നു. ഏത് സ്ഥലത്തുചെന്നാലും അദ്ദേഹത്തെ കാണാൻ കഴിയാത്തതിനാൽ വിഷമിച്ചു. ഇങ്ങനെ പലപ്രാവശ്യം വന്ന് സ്വാമികളെ കാണാൻ കഴിയാതെ തിരിച്ചുപോയിട്ടുണ്ട്.

## സേവയുടെ ഫലം

കള്ളിയങ്കാട് ശിവൻകോവിലിൽ സ്വാമി ചില സമയം ചെന്നിരിക്കാറുണ്ട്. ആ സ്ഥലത്തുള്ള ഈശ്വരപിള്ള അദ്ധ്യാപകന്റെ മകൻ നടരാജപിള്ള എന്നയാൾ സ്വാമിക്ക് ചോറ്

കൊണ്ടുകൊടുക്കുക പതിവാണ്. നടരാജപിള്ള 7-ാം ക്ലാസുവരെ മാത്രമേ പഠിച്ചിട്ടുള്ളൂ. എങ്കിലും പിൽക്കാലത്ത് I.O.B. മാനേജരായി. താൻ സ്വാമിക്ക് ചോറുകൊടുത്തപുണ്യത്തിന്റെ ഫലമായിട്ടാണ് തനിക്ക് ഇത്തരത്തിൽ ഉന്നത സ്ഥാനം ലഭിച്ചതെന്ന് അദ്ദേഹം വിശ്വസിക്കുന്നു. അദ്ദേഹം ഇപ്പോൾ കോട്ടാറിലുള്ള ഗണപതിനഗറിൽ താമസിച്ചുവരുന്നു.

## മഴയെ വരുത്തൽ

പരശ്ശേരിക്കു സമീപമുള്ള പേരാളൂർകുളം സമീപത്തിൽ സ്വാമികൾ ഇരുന്നു. ആ സമയത്ത് മഴയില്ലാതെ കോണത്തുപറമ്പുനിലത്തിലെ വിളവുകൾ കരിഞ്ഞു പോകുന്ന നിലയിലായിരുന്നു. അപ്പോൾ ഭക്തൻ പെരുമാൾപിള്ള ഈ വിവരം സ്വാമികളോടു വ്യസനസമേതം പറയുകയും സ്വാമി ആകാശത്തു നോക്കിയിട്ടു ഓടുകയും തുടർന്നു പെരുമാൾപിള്ളയും പിറകേ ഓടുകയും കുളത്തിന്റെ മേലേക്കരയിൽ ഇരിക്കുന്ന യക്ഷികോവിലിൽ ചെന്നുചേരുകയും ഉടനെ മാനം കറുത്ത് മഴപെയ്യുവാൻ തുടങ്ങി. കോണത്തുപ്പറമ്പുകുളം നിറഞ്ഞു. അത്തവണ നല്ല വിളവുണ്ടായി.

## രോഗം ഭേദമായി

സ്വാമികളുടെ മികച്ച ഭക്തന്മാരിൽ ഒരാളായ പെരുമാൾപിള്ളയുടെ കയ്യിൽ പുഴുക്കടിപോലെ ഒരു രോഗം പ്രകടമായി. അതിനാൽ അദ്ദേഹം വളരെ പ്രയാസപ്പെട്ടു. സ്വാമികളോട് തന്റെ രോഗത്തെപ്പറ്റി പറഞ്ഞു. സ്വാമി തന്റെ കയ്യിനെ നോക്കി. പിന്നീട് പെരുമാൾപിള്ള അവിടെനിന്നും പോയി. പിറ്റേദിവസം കാലത്ത് പെരുമാൾപിള്ളയുടെ കയ്യിൽ ബാധിച്ചിരുന്ന രോഗം പൂർണ്ണമായും ഭേദമായിക്കണ്ടു.

## പൂന്തുറസ്വാമികളുടെ അവതാരം

കുഴിക്കോട് കല്ലുവിള വീട്ടിൽ ശ്രീമതി അമ്മാൾ ഇപ്പോഴും 80 വയസായിട്ടും ജീവിച്ചിരിപ്പുണ്ട്. ഇവർ ബാലികയായിരിക്കുമ്പോൾ

സ്വാമികൾ കുഴിക്കോട് വരുന്ന സമയമെല്ലാം അദ്ദേഹത്തിന് പാൽ കൊണ്ടുകൊടുക്കുക സാധാരണ സംഭവമാണ്. ഈ ബാലികയോടൊപ്പം ജാനകിഅമ്മ എന്ന സ്ത്രീയും വന്ന് നമസ്കരിക്കാറുണ്ട്. ജാനകിഅമ്മയ്ക്ക് പുത്രന്മാർ ഇല്ലായിരുന്നു. സ്വാമിയുടെ അരികിൽ എത്തുമ്പോഴെല്ലാം ഇക്കാര്യം ചൊല്ലി വിലപിക്കാറുണ്ടായിരുന്നു. ഒരുനാൾ സ്വാമി അരികിൽ കിടന്ന അരശില എടുത്ത് പിഴിഞ്ഞുകൊടുത്തു. അതിനുശേഷം അവർക്ക് ഒരു പുത്രൻ ജനിച്ചു. ആ കുഞ്ഞിന് മധുസൂദനൻ എന്ന് പേരിട്ടു. ഈ മധുസൂദനൻ തന്നെയാണ് ഇപ്പോൾ പൂന്തുറസ്വാമിയെന്ന് അറിയപ്പെടുന്നത്.

## ശങ്കനീങ്ങി

ഒരുദിവസം രാത്രി ശ്രീമതി അമ്മാൾ സ്വാമിക്ക് പാൽ ഊട്ടിക്കൊണ്ടിരുന്നപ്പോൾ ചുറ്റും തവള ശബ്ദിച്ചുകൊണ്ടിരുന്നു. അതുകേട്ട് അമ്മാൾ ഭയപ്പെട്ടു. അപ്പോൾ സ്വാമികൾ തന്റെ പെരുവിരൽ തറയിൽ ഊന്നി. അതോടെ തവളയുടെ ശബ്ദം നിന്നു.

ഒരുദിവസം പത്മനാഭപുരം ആലമ്പാറ ദേവീക്ഷേത്രത്തിലേക്ക് സ്വാമിയും ജാനകിഅമ്മാളും ചെന്നു. അപ്പോൾ ആ ക്ഷേത്രത്തിന്റെ വാതിൽ പൂജകഴിഞ്ഞ് അടച്ചിരുന്നു. സ്വാമികൾ വാതിലിൽ തട്ടി; വാതിൽ തുറന്നു. ക്ഷേത്രത്തിനുള്ളിൽ നിന്നും ഒരു ഭയങ്കരശബ്ദം ജാനകിഅമ്മാൾ കേട്ടു. അവർ പേടിച്ചു. സ്വാമികൾ തന്റെ തലമുടി അഴിച്ചു കെട്ടി. ഉടനേ ആ ശബ്ദംനിലച്ചു.

## ഐശ്വര്യമായ ജീവിതം

ശ്രീമതി അമ്മാൾ സ്വാമികൾ ഇരിക്കാറുണ്ടായിരുന്ന കമുകിൻ പാളയേയും ഇരുപ്പ് പലകയേയും ഇപ്പോഴും തന്റെ വീട്ടിന്റെ പൂജാമുറിയിൽ സൂക്ഷിച്ചുവച്ചിരിക്കുന്നു. അതുകൊണ്ടാണ് തന്റെ വീട്ടിൽ ദാരിദ്ര്യമില്ലാതെ ഐശ്വര്യം കളിയാടുന്നതെന്ന് അവർ പറയുന്നു.

## കുട്ടിച്ചാത്തൻ ഓടി

ശ്രീമതി അമ്മാളുടെ വീട്ടിനരികിലുള്ള കുഞ്ഞാലിയുടെ വീട്ടിൽ കുട്ടിച്ചാത്തന്റെ ഉപദ്രവം ഉണ്ടായിരുന്നു. ആ വീട്ടുകാർ സ്വാമിയോട് പരാതി പറഞ്ഞു. സ്വാമികൾ ദേവിയെ പ്രതിഷ്ഠ ചെയ്ത് പൂജിക്കുവാൻ അരുളിചെയ്തു. ആ വീട്ടുകാർ അങ്ങനെ ചെയ്തുവന്നു. അതിനുശേഷം ആ വീട്ടിൽ കുട്ടിച്ചാത്തന്റെ ഉപദ്രവം ഇല്ലാതെയായി. ആ വീട്ടുകാർ ഇപ്പോഴും നല്ലനിലയിൽ ജീവിച്ചുവരുന്നു.

## വിഷം അമൃതായി

പത്മനാഭപുരം കാർത്തിക ഗണപതിക്ഷേത്രത്തിൽ സ്വാമികൾ താമസിച്ചു. അപ്പോൾ ജാനകി അമ്മാളുടെ മകൻ മധുസൂദനൻ (പൂന്തുറസ്വാമികൾ) ബാലനായിരുന്നു. ഒരുനാൾ അദ്ദേഹത്തിന്റെ വീട്ടിലെ പശുവിനെ പാമ്പുകടിച്ചു. പശു പിടഞ്ഞുകൊണ്ടിരുന്നു. മധുസൂദനനും മാതാവും കൂടി പശുവിനെ സ്വാമിയുടെ സമീപം കൊണ്ടുവന്നു. സ്വാമികൾ പശുവിനെ നോക്കി. പശുവിന്റെ പിടയൽ നിന്നു. പിന്നീട് പശുവിനെ തിരികെ കൊണ്ടുപൊയ്ക്കൊള്ളുവാൻ പറഞ്ഞു. പിറ്റേദിവസം ജാനകി അമ്മാൾ പാൽകറന്നു. പാൽ നീലനിറമായിരുന്നു. ആ പാൽ കൊണ്ടുവന്ന് സ്വാമികളുടെ പക്കൽ ഏൽപ്പിച്ചു. സ്വാമി ആ പാൽ കുടിച്ചു. പിറ്റേദിവസം പതിവുപോലെ ആ പശുവിനെ കറക്കുവാൻ തുടങ്ങി. ഈ സംഭവത്തിനു ശേഷം മധുസൂദനൻ സ്വാമികളുടെ ഇരിപ്പിടം തേടിച്ചെന്ന് അദ്ദേഹത്തെ ഭക്ഷണം ഊട്ടുന്നതു സാധാരണ സംഭവമായി.

## വിഷമേൽക്കാത്ത ശരീരം

പത്മനാഭപുരം ദേവീക്ഷേത്രത്തിൽ സ്വാമി ഇരിക്കുമ്പോൾ സ്വാമിയുടെ ശരീരത്തിൽ ഒരു അരണ ഊർന്നുകയറി. സ്വാമികൾ അതിനെ കയ്യിലെടുത്തു തറയിൽ വിട്ടു. അരണ ഓടിപ്പോയി. അരണ സ്പർശിച്ചാൽ ശരീരത്തിൽ കൊടും വിഷം ഏൽക്കുമെന്നും ആ വിഷത്താൽ മരണം സംഭവിച്ചില്ലാ എങ്കിലും മാറാത്ത ശരീ

രോഗങ്ങൾ ഉണ്ടാകുമെന്നും പറയാറുണ്ട്. എന്നാൽ സ്വാമികളുടെ ശരീരത്തിൽ അരണയുടെ സ്പർശത്താൽ ഒരു രോഗവും ഉണ്ടായില്ല. ഈ വാർത്തയെ തിരുവട്ടാറിന് സമീപം ചാക്കിയോട്ടിൽ ഇപ്പോഴും ജീവിച്ചിരിക്കുന്ന മധുസൂദനസ്വാമികളുടെ സഹോദരി പറഞ്ഞു.

## പാമ്പുകളോടൊത്ത് വസിക്കൽ

സ്വാമികൾ മിക്കവാറും പാമ്പുകൾ കൂടിയിരിക്കുന്ന ഇടങ്ങളിൽതന്നെയാണ് തങ്ങുന്നത്. താഴച്ചെടികളും പാമ്പിൻ തോലുകളും നിറഞ്ഞ ഇടങ്ങളിലാണ് സ്വാമികൾ അധികവും താമസിക്കാറുള്ളത്. ഇപ്പോഴുള്ള നമ്പിമലക്ഷേത്രം അത്തരത്തിലുള്ള സ്ഥലമാണ്. ഒരു ദിവസം ശ്രീ മൗനഗുരു സ്വാമികളുടെ ദിവ്യചരിത്രം തമിഴിലെഴുതിയ ശ്രീമാൻ കുമരേശപിള്ള അവിടെ താമസിച്ചപ്പോൾ പടിഞ്ഞാറേ അറ്റത്തെ മുറിയിൽ ഒരു പാമ്പ് ചുരുണ്ടുകിടന്നിരുന്നു. അതിനെ പിന്നീട് വെളിയിൽ കൊണ്ടുവിട്ടു.

## ആജ്ഞയെ അവഗണിക്കാതെ

സ്വാമികൾ മണക്കരൈ പരിസരങ്ങളിൽ ചില മാസം താമസിച്ചിരുന്നു. അവിടെയുള്ള പാൽക്കുഴി ശാസ്താംക്ഷേത്രത്തിന് സമീപം ഒരു വലിയ കല്ല് കിടന്നിരുന്നു. ഭൂതനാഥപിള്ള എന്നയാൾ ആ കല്ലിനെ പൊക്കിയെടുത്തു. അങ്ങനെ ചെയ്യാൻ പാടില്ല എന്ന് സ്വാമികൾ ആംഗ്യംകാട്ടി. സ്വാമികളുടെ ആജ്ഞയെ അവഗണിച്ച് ഭൂതനാഥപിള്ള കല്ലിനെ പൊക്കിയെടുത്തു. അതിനുശേഷം അയാൾ ക്ഷയരോഗിയായിത്തീർന്നു.

## വീക്ഷണത്തിന്റെ ശക്തി

മണക്കരൈ പാമ്പാട്ടിക്കുളക്കര വീട്ടിൽ ഇരിക്കുന്ന പ്രഭാകരൻ നായർ എന്നുപറയുന്ന അദ്ധ്യാപകന് ഇപ്പോൾ 82 വയസ് പ്രായമുണ്ട്. സ്വാമികൾ അവിടെ താമസിക്കുമ്പോൾ പ്രഭാകരൻനായരും അദ്ദേഹത്തിന്റെ അനിയത്തി ലക്ഷ്മിയും സ്വാമിക്ക് ആഹാരം കൊണ്ടുകൊടുക്കുക പതിവായിരുന്നു. അക്കാലത്ത് ലക്ഷ്മിയുടെ മൂക്കിൽ അടിക്കടി വ്രണം വന്നുകൊണ്ടിരുന്നു.

അതിനാൽ ലക്ഷ്മി വളരെ കഷ്ടപ്പെട്ടു. ലക്ഷ്മിയുടെ പിതാവ് സ്വാമിയോട് പരാതിപ്പെട്ടു. സ്വാമി ലക്ഷ്മിയെ നോക്കി. അന്നുമുതൽ അസുഖം ഭേദമാകാൻ തുടങ്ങി. ദിവസങ്ങൾ കഴിഞ്ഞപ്പോൾ അസുഖം പൂർണ്ണമായും ഭേദമായി.

## ജീവിപ്പിക്കാൻ കഴിയുമെങ്കിൽ കൊലചെയ്യാം

മണക്കരെ നമ്പൂതിരിമഠം കുളത്തിലെ പടിക്കെട്ടിൽ ഇരുന്ന് സ്വാമികൾ ചിലസമയം ചോറ് കഴിച്ചിരുന്നു. അങ്ങനെ ഊണ് കഴിച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തിന്റെ കയ്യിൽ ഒരു മിന്നാമിനുങ്ങ് വന്നിരുന്നു. സ്വാമി അതിനെ തന്റെ കയ്യ്കൊണ്ട് അമർത്തി. അപ്പോൾ സ്വാമിക്ക് ഭക്ഷണം ഊട്ടിക്കൊണ്ടിരുന്ന പ്രഭാകരൻനായർ "സ്വാമീ, ഇതുപോലത്തെ പ്രവർത്തികൾ നമ്മൾ ചെയ്താൽ അത് കുറ്റമാണെന്ന് വലിയവർ പറയും. താങ്കൾ ചെയ്താൽ കുറ്റമാകില്ലേ?" എന്നുചോദിച്ചു. സ്വാമികൾ മൗനമായിരുന്ന് ഭക്ഷണം കഴിച്ചു. പിന്നീട് പതിവുപോലെ ഉച്ഛിഷ്ടത്തെ ജലത്തിൽ നിക്ഷേപിച്ചപ്പോൾ അതിലിരുന്ന മിന്നാമിനുങ്ങ് പറന്നുപോയി. അതുകണ്ട പ്രഭാകരൻനായർ അത്ഭുതപ്പെട്ടു. ജീവിപ്പിക്കാനുള്ള ശക്തി ഉണ്ടായിരുന്നാൽ കൊലചെയ്യുന്നത് കുറ്റമാകില്ല എന്നു വിചാരിച്ചു-പ്രഭാകരൻനായർ.

## എവിടെ മറഞ്ഞു

മണക്കരെ താമരക്കുളത്തിനു സമീപം തെങ്ങിന്റെ മരത്തടിയിൽ ഗുഹപോലുള്ള ഒരു പൊത്ത് ഉണ്ടായിരുന്നു. ചില സമയങ്ങളിൽ സ്വാമികൾ അവിടെ ചെന്നിരിക്കുക പതിവായിരുന്നു. ഒരു ദിവസം പ്രഭാകരൻനായർ അതിനരികിൽ വച്ച് സ്വാമികൾക്ക് ചോറ് കൊടുത്തുകൊണ്ടിരുന്നു. അപ്പോൾ സ്വാമികളുടെ ബന്ധുക്കളായ രണ്ടുപേർ സ്വാമികളെ കാണാൻ വന്നതായി പറഞ്ഞു. അത് കേട്ടതും സ്വാമികൾ അവിടെ നിന്നും അപ്രത്യക്ഷനായി. പ്രഭാകരനും വന്നവരും സ്തംഭിച്ചുനിന്നു. വന്നവർ സ്വാമികളെ ദർശിക്കാനാകാതെ മടങ്ങിപ്പോയി. അതേസമയം കള്ളിയാങ്കാട്ടിൽ സ്വാമികളെ കണ്ടതായി ആസ്ഥലത്തെ വേലായുധൻപിള്ള എന്നൊരാൾ പ്രഭാകരനോട് പറഞ്ഞു.

## തെറ്റ് ചെയ്യാതെ

സ്വാമികൾ നമ്പിമല അടിവാരത്തിൽ കഴിയവേ ഒരു ദിവസം തന്റെ അരികിലിരുന്ന ഈശ്വരപിള്ള എന്ന ബാലനോട് ആളൂർ ശങ്കരപ്പിള്ളയുടെ വീട്ടിൽചെന്ന് പാൽ വാങ്ങിവരുവാൻ ആംഗ്യംകാട്ടി. അപ്പോൾ രാത്രി ഏഴര ആയിരുന്നു. ബാലൻ തനിയേ പോകുവാൻപേടിച്ചു. സ്വാമി തന്നെ വിചാരിച്ചു കൊണ്ടുപോകുവാൻ ആംഗ്യം കാണിച്ചു. ഈശ്വരപിള്ളയും അങ്ങനെ ചെയ്തു. തനിക്ക് ഒരാൾ തുണയായി വരുന്നതുപോലെ ആ ബാലന് അനുഭവപ്പെട്ടു. അവൻ ശങ്കരപ്പിള്ളയുടെ വീട്ടിൽ ചെന്ന് സ്വാമികളുടെ ആജ്ഞയെ അറിയിച്ചു. അപ്പോൾ വീട്ടിൽ പാലിൽ ഉറഒഴിക്കാനുള്ള സമയമായിരുന്നു. ആജ്ഞ അറിഞ്ഞതും പാലിൽ ഉറ ഒഴിക്കാതെ പാൽ ഈശ്വരപിള്ളയെ ഏൽപ്പിച്ചു. പാൽ കൊണ്ടുവരുവാൻ പോയ സമയം ഈശ്വരപിള്ള ആ വീട്ടുമുറ്റത്ത് പടർന്നുകിടന്നിരുന്ന മുന്തിരിക്കുലയിൽ നിന്ന് ചില പഴങ്ങൾ പറിച്ചെടുത്ത് തിന്നു. ഇതിനെപ്പറ്റി സ്വാമികൾ എങ്ങനെ അറിഞ്ഞുവോ? ഇനി ഇത്തരം തെറ്റുകൾ ചെയ്യരുതെന്ന് പിന്നീട് സ്വാമികൾ ആംഗ്യം കാണിച്ചു.

## പണത്തോടുള്ള ദുരാഗ്രഹം

സ്വാമികൾ നമ്പിമല അടിവാരത്തിൽ കഴുവൻതിട്ട എന്ന സ്ഥലത്ത് താമസിച്ചിരുന്നു. പരശ്ശേരി മാധവൻപിള്ള തന്റെ ദാരിദ്ര്യ മോചനത്തിനായി കൂടെക്കൂടെ പണം കിട്ടാൻ വേണ്ടതുചെയ്യാൻ അപേക്ഷിച്ചിരുന്നു. ഒരു ദിവസം അയാൾ ആ ചിന്തയോടെ സ്വാമികളുടെ മുമ്പിലിരുന്നു. അപ്പോൾ അയാളുടെ മുമ്പിൽ നോട്ടുകെട്ടുകൾ വന്ന് കുമിഞ്ഞുകൂടി. ഇതു കണ്ട അയാൾ ബോധരഹിതനായി. അരികിലിരുന്നവർ ജലം തളിച്ച് സുബോധനാക്കി. സ്വാമി അയാളെ നോക്കി. അയാളുടെ മാനസിക വിഭ്രമം അതോടെ തീർന്നു. അതിനുശേഷം പണത്തോടുള്ളദുരാഗ്രഹം അയാളുടെ മനസിൽ നിന്ന് എന്നെന്നേയ്ക്കുമായി അവസാനിച്ചു.

സ്വാമികൾ തോട്ടിയോട് ഏലായിൽ പൂവലൂടയാർ ശാസ്താം കോവിലിൽ ഇടയ്ക്കിടെ ചെന്നിരിക്കുക പതിവായിരുന്നു. അവിടെ മാധവൻ പിള്ളയുടെ മകൾ ശാന്തി എന്ന ബാലിക ഭക്ഷണം ഊട്ടുക സാധാരണമാണ്. മാധവൻ പിള്ള തനിക്ക് ധനത്തിന്റെ ആവശ്യം വളരെ കൂടുതലാണെന്ന് കൂടെക്കൂടെ സ്വാമികളോടുപറയുക സാധാരണയാണ്. ഒരുദിവസം സ്വാമികൾ അമ്പലത്തിനുള്ളിൽ പോകാൻ പറഞ്ഞു. അയാൾ അങ്ങനെ ചെയ്തു. അവിടെ ചെന്നതും രൂപാനോട്ടുകൾ അയാളുടെ ശരീരത്തിൽ വന്ന്പൊതിഞ്ഞു. രൂപ എടുക്കുന്തോറും അവ പൊതിഞ്ഞുകൊണ്ടേയിരുന്നു. ഇപ്രകാരം കുറച്ചുസമയം കഴിഞ്ഞപ്പോൾ അയാൾ ക്ഷീണിച്ചു. സ്വാമികളുടെ അടുത്തു ചെന്ന് തന്റെ തെറ്റ് ക്ഷമിക്കണമെന്ന് അഭ്യർത്ഥിച്ചു. അതോടെ അയാളുടെ പണത്തോടുള്ള അത്യാഗ്രഹവും അവസാനിച്ചു.

## മദ്യപാനിയെ ഓട്ടിച്ചത്

ചുങ്കാൻകട നിവാസിയായ ഹരിഹരൻ എന്നയാൾ സ്വാമിയുടെ ഭക്തനായിരുന്നു. എന്നാൽ അയാൾ വലിയ മദ്യപാനിയായിരുന്നു. ഒരു ദിവസം അയാൾ മദ്യപാനം ചെയ്ത് അബോധാവസ്ഥനായി വന്ന് സ്വാമിയെ കെട്ടിപ്പിടിച്ചു. സ്വാമികൾ അവനിൽ നിന്ന് വിമുക്തനാകാൻ ശ്രമിച്ചെങ്കിലും സാധിച്ചില്ല. അതുകൊണ്ട് തന്റെ അരികിൽ കിടന്ന തടിയെനോക്കി. അത് പാമ്പായി വന്ന് മദ്യപാനിയെ ഓട്ടിച്ചു.

## പുലിയുടെ കാവൽ

തോട്ടികോട് പൂവല്ലൂടയാർ ശാസ്താംകോവിലിൽ സ്വാമികൾ ഇരിക്കുമ്പോൾ ശാന്തി എന്ന ബാലിക സ്വാമികൾക്ക് ഭക്ഷണം ഊട്ടിയ ശേഷം അവിടെകിടന്നുറങ്ങുക പതിവാണ്. ആ സമയം സ്വാമികൾ വെളിയിൽ പോകാൻ ആഗ്രഹിച്ചാൽ ആ ബാലികയെ ചുറ്റി ഒരു വൃത്തം വരച്ചിട്ടുപോകും. സ്വാമികൾ പോയതിനുശേഷം ഒരു കറുത്ത പുലി വന്ന് ബാലികയ്ക്ക് കാവൽ നിൽക്കും. സ്വാമികൾ മടങ്ങിവന്നശേഷം ആ പുലിയും

മടങ്ങിപ്പോവുക സാധാരണസംഭവമാണ്. ഇത്തരത്തിൽ പലപ്രാവശ്യം സംഭവിച്ചിട്ടുണ്ട്. ഈ ബാലിക ഇപ്പോൾ വൃദ്ധയായി തിക്കണംകോട് എന്ന സ്ഥലത്തോടു ചേർന്ന കൊല്ലയ് എന്നസ്ഥലത്ത് താമസിച്ചുവരുന്നു.

## ദേവന്മാരുമായിട്ടുള്ള ബന്ധം

സ്വാമികൾ തനിയേ ഇരിക്കുമ്പോൾ ചിലരോട് സംസാരിക്കുന്ന ശബ്ദം കേൾക്കാറുണ്ട്. സ്വാമിയെ കാണാൻ വരുന്നവർ ദൂരെനിന്നും വരുമ്പോൾ ഈ സംസാരം കേട്ടിരുന്നു. എന്നാൽ അരുകിൽ വരുമ്പോൾ ആരെയും കാണാതെ അവർ അത്ഭുതപ്പെട്ടിരുന്നു.

ഒരിക്കൽ പരശ്ശേരി ഇലങ്കത്തുവീട് പെരുമാൾപിള്ള സ്വാമിയെ കാണാൻ വരുമ്പോൾ സ്വാമികളുടെ അരികിൽ ചിലർ ഇരിക്കുന്നതായും അവരോടൊപ്പം സ്വാമികൾ സംസാരിച്ചു കൊണ്ടിരിക്കുന്നതായും കണ്ടു. മൗനിയായ സ്വാമികൾ ആരോടോ സംസാരിക്കുന്നല്ലോ എന്നു വിചാരിച്ചു കൊണ്ട് അരികിൽ വന്നു നോക്കിയപ്പോൾ അവിടെ ആരെയും കണ്ടില്ല.

## എങ്ങനെവന്നു?

സ്വാമികൾ പരശ്ശേരി ഇലങ്കത്ത് വീട്ടിൽ നെടുങ്കോട്കോണത്തുനിന്നും വന്നു. അതിരാവിലെ പരശ്ശേരി ഇലങ്കത്ത് വീട്ടിലെ താണുപിള്ള ഉണർന്നപ്പോൾ തന്റെ വീടിന്റെ മുറ്റത്തിൽ സ്വാമികൾ ഇരിക്കുന്നതു കണ്ടു. കഴിഞ്ഞ രാത്രി നെടുങ്കോടുകോണത്ത് ഇരുന്ന സ്വാമികൾ വീടിന്റെ കതക് തുറക്കുന്നതിനുമുമ്പ് എങ്ങനെ വീട്ടിനകത്ത് പ്രവേശിച്ചു? എന്ന് അയാൾ ആശ്ചര്യപ്പെട്ടു. സ്വാമികളുടെ സിദ്ധികളെപ്പറ്റി ബോധവാനായതുകൊണ്ട് സ്വാമികളോട് ഈ സംഭവത്തെപ്പറ്റി ഒന്നും ചോദിച്ചില്ല. അയാൾ സ്വാമികൾക്ക് രാവിലത്തെ ഭക്ഷണം കൊടുത്തു. സ്വാമികൾ ഭക്ഷണം കഴിച്ചില്ല. പിന്നീട് തന്റെ

അനുജൻ 7 വയസായ പെരുമാൾപിള്ളയെക്കൊണ്ട് ആഹാരം ഊട്ടവേ ആഹ്ളാദചിത്തനായി അത് കഴിച്ചിട്ട് മടങ്ങിപ്പോയി.

## അഹന്തയെ അടക്കി

വേമ്പന്നൂർ എന്ന സ്ഥലത്തെ ചേർന്ന തഹസീൽദാർ മാധവൻനായർ സ്വാമികളുടെ ഒരു ഭക്തനായിരുന്നു. അദ്ദേഹം ഒരു ദിവസം രാത്രി 9 മണിസമയം ആശാരിപള്ളം ക്ഷേത്രത്തിൽ വന്നു. അവിടെ നമ്മുടെ സ്വാമികൾ ഇരിക്കുന്നതു കണ്ട് അദ്ദേഹത്തെ നമസ്കരിച്ചു. അപ്പോൾ സ്വാമികളുടെ ഭക്തനായ മറ്റൊരാൾ ഒരു പുതിയ കൗപീനം സ്വാമിയെ ധരിപ്പിച്ചു. പതിവുപോലെ പഴയതിനെ ചുട്ടുകരിച്ച് ജലത്തിൽ കലക്കിയശേഷം മടങ്ങിപ്പോയി. സ്വാമികളും എഴുന്നേറ്റ് നടക്കാൻ തുടങ്ങി. അടുത്തുനിന്ന തഹസീൽദാർ, സ്വാമികൾ ഈ സമയം എവിടെ ചെല്ലുന്നു എന്നറിയാനുള്ള ഉദ്ദേശത്തോടെ സ്വാമികൾ തന്നെ കാണാൻപറ്റാത്തവണ്ണം അദ്ദേഹത്തെ പിന്തുടർന്നു. സ്വാമികളെ ഒളിച്ച് എന്തെങ്കിലും ചെയ്യാൻ സാധിക്കുമോ? തഹസീൽദാർ തന്നെ പിൻതുടർന്നുവരുന്ന വിവരം മനസിലാക്കിയ സ്വാമികൾ അതിവേഗം നടക്കുവാൻ തുടങ്ങി. അവിടെനിന്നും ആളൂർ, പരശ്ശേരി വഴി നമ്പിമല അടിവാരത്തിൽ എത്തിച്ചേർന്നു. അവിടെ നിന്നും തെക്ക് ഓടക്കരവഴിയായി മലയുടെ മുകളിൽ കയറി. ഇതുവരെ സ്വാമിയെ പിന്തുടർന്ന തഹസീൽദാർക്ക് അതിനുശേഷം സ്വാമികളെ കാണുവാൻ കഴിഞ്ഞില്ല. അപ്പോൾ സമയം രാത്രി 12 കഴിഞ്ഞിരുന്നു. തഹസീൽദാർക്ക് താൻ സ്വാമികളെ പിന്തുടർന്നത് തെറ്റാണെന്ന് മനസ്സിലായി. സ്വാമികളുടെമേൽ അദ്ദേഹത്തിനുണ്ടായിരുന്ന ഭക്തിബഹുമാനങ്ങൾ അധികരിച്ചു. തഹസീൽദാർ സ്വാമികളെ മനസിൽ സ്തുതിച്ചുകൊണ്ട് മടങ്ങിപ്പോയി. നാഗർകോവിലിലേക്ക് പോകുന്ന നാഷണൽ ഹൈവേയിൽ അയാൾ എത്തിച്ചേർന്നു. അവിടെനിന്നും നാഗർകോവിലിലേക്ക് പോകുന്ന ഭാരവണ്ടികളുടെ പിന്നാലെ സ്വാമികളെ മനസിൽ സ്തുതിച്ചുകൊണ്ട് നടന്നുനീങ്ങി. നാഗർകോവിലിൽ എത്തിച്ചേർന്ന അയാൾ പിന്നീട് ആശാരിപള്ളം ക്ഷേത്രത്തിൽ എത്തിച്ചേർന്നു. അതിനുശേഷം നടക്കാൻ കഴിയാതെ

അവിടെ കിടന്നുറങ്ങി. രാവിലെ ക്ഷേത്ര പൂജയ്ക്കായി വന്ന പൂജാരി ഉണർത്തിയപ്പോൾ എഴുന്നേറ്റു. പൂജാരിയോട് കഴിഞ്ഞരാത്രി നടന്ന സംഭവമെല്ലാം പറഞ്ഞു. സ്വാമികളെ പരീക്ഷിക്കുവാൻ പിന്തുടർന്നതിനെപ്പറ്റി ഏറെ ദുഖിക്കുകയും ചെയ്തു.

## ഉച്ചിക്കുടുമ്മിയാൽ രക്ഷപെട്ടു

സ്വാമികൾ മലയിൻകീഴിലെ സ്വന്തം വീട്ടിൽ തപസിയായി കഴിഞ്ഞ കാലഘട്ടത്തിൽ കുടുംബത്തിലുള്ളവർ അദ്ദേഹത്തോട് വളരെ ഭക്തികാണിച്ചിരുന്നു. സ്വാമികളുടെ ബന്ധുവായ ഒരാൾ സ്വാമികളുടെ വീട്ടിലെ തോട്ടത്തിൽ ഒരു സ്ഥലത്തെ ചൂണ്ടിക്കാട്ടി അവിടെ അതിന്റെ കീഴിൽ നിധി ഇരിക്കുന്നതായി പറഞ്ഞു. അയാളുടെ മനസിലിരിപ്പ് മനസിലാക്കിയ സ്വാമികൾ പണത്തോടുള്ള അയാളുടെ ദുരാഗ്രഹത്തെ മാറ്റാൻതന്നെ തീരുമാനിച്ചു. അതുകൊണ്ട് ആ സ്ഥലത്തെ കുഴിക്കുവാൻ പറഞ്ഞു. അഞ്ചുമിനിറ്റ് കുഴിച്ചപ്പോൾ ഭയങ്കരമായ ഒരു ശബ്ദം കേട്ടു. ആ ശബ്ദം ആ ബന്ധുവിനെ ആകർഷിച്ചു. അയാൾ ആ കുഴിയിൽ വീഴാൻപോയി. സ്വാമികൾ അയാളുടെ കുടുമ്മിയെ പിടിച്ച് പിറകിലോട്ട് വലിച്ചു. താൻ രക്ഷപെട്ടത് തമ്പുരാൻപുണ്യം എന്ന് സമാധാനിച്ച് അയാൾ ആ സ്ഥലംവിട്ടുപോയി. അതോടെ അയാളുടെ പണത്തോടുള്ള ആഗ്രഹം ഇല്ലാതായി. കുഴിയിൽ മണ്ണിട്ടുമൂടി മറ്റുള്ളവരും പിരിഞ്ഞുപോയി.

## പ്രയത്നത്തിനുശമ്പളം

സ്വാമികൾ മലയിൻകീഴ് വീട്ടിൽ തപസ്സിരുന്നപ്പോൾ ഒരു മരച്ചട്ടി വ്യാപാരി താൻ വ്യാപാരത്തിന് ചെല്ലുന്നതിനു മുമ്പ് സ്വാമികളെ നമസ്കരിക്കുക പതിവായിരുന്നു. ഓരോദിവസവും അയാൾക്ക് നല്ല വിധത്തിൽ വ്യാപാരം നടന്നു. ഏതാനും ദിവസങ്ങൾക്കകം അയാൾ ഒരു നല്ലനിലയിൽ എത്തിച്ചേർന്നു. ദുരാഗ്രഹത്തെ വെറുത്തിരുന്ന സ്വാമികൾ പ്രയത്നശീലരുടെ ഉത്സാഹത്തിന് തക്കപ്രോത്സാഹനവും നൽകിയിരുന്നു.

## പരിഹസിക്കാതെ

സ്വാമികൾ മലയിൻകീഴ് തന്റെ വീട്ടിലിരുന്ന് തപസ്സ് ചെയ്തിരുന്നകാലഘട്ടം. വഴിയരുകിൽ 3 കിലോമീറ്റർ ദൂരത്തിലുള്ള വിളവൂർക്കൽ വഴിയമ്പലത്തിൽ ചിലദിവസങ്ങളിൽ താമസിച്ചിരുന്നു. അപ്പോൾ മലയിൻകീഴ് നിവാസികൾ ചിലർ ഇളനീരും പഴവും കൊണ്ടുവന്ന് സ്വാമികൾക്ക് സമർപ്പിച്ച് ദർശനം നടത്തിയിരുന്നു. ഇങ്ങനെ ചിലർ വന്നുകൊണ്ടിരിക്കുമ്പോൾ അവരോടൊപ്പം വന്ന പരമേശ്വരൻപിള്ള എന്ന അദ്ധ്യാപകൻ നാം കൊണ്ടുപോകുന്ന ഇളനീരും പഴവും സ്വാമികൾ ഒരാൾമാത്രം എങ്ങനെ തിന്നുതീർക്കുമെന്ന് പരിഹാസരൂപേണ സംസാരിച്ചിരുന്നു. എലാവരും സ്വാമിയുടെ അരികിലെത്തി. പരമേശ്വരൻപിള്ള കൊടുത്ത പഴങ്ങളെ സ്വാമികൾ തിരിഞ്ഞുനോക്കിയില്ല. മറ്റുള്ളവർ കൊടുത്ത പഴങ്ങളെ മാത്രം ഭക്ഷിച്ചു.

## സംഭ്രമം വിട്ടുമാറിയ തപസ്വി

സ്വാമികൾ വിളവൂർക്കൽ വഴിയമ്പലത്തിനരുകിൽ ഇരുന്ന് തിരുവനന്തപുരത്തേയ്ക്കു വരുന്ന വഴിയിൽ "കുരുതിയിടം"എന്ന ആളുകൾ പേടിച്ചിരുന്ന ഒരു സ്ഥലത്ത് എത്തിച്ചേർന്നു. ആസ്ഥലം നാടാർ സമുദായക്കാർ ബലികൊടുക്കുന്ന ഇടമാണ്. ആസ്ഥലത്ത് സ്വാമികൾ താമസിച്ച് ചിലദിവസം ധ്യാനംചെയ്തുപോന്നു. രാമകൃഷ്ണപരമഹംസർ ശ്മശാനത്തുചെന്ന് ധ്യാനംചെയ്തതായി അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ പറയപ്പെടുന്നു. ഇത്തരത്തിലുള്ള നിലയെ സ്വാമികളും തന്റെ യൗവനദശയിൽ തന്നെ പ്രാപിച്ചതായി കരുതാം.

## ശരീരം മറന്നനില

സ്വാമികൾ യോഗനിലയിൽ തന്റെശരീരത്തെ വിസ്മരിച്ച് പലകാലം കഴിഞ്ഞിരുന്നു. ശ്രീരാമകൃഷ്ണപരമഹംസർ ആഹാരം ഇല്ലാതെ പലദിവസം കഴിഞ്ഞുകൂടിയിരുന്നു. അതുപോലെതന്നെ ഭക്ഷണം ക്രമാതീതമായി കഴിച്ചിരുന്ന ദിവസങ്ങളുമുണ്ട്. നമ്മുടെ

സ്വാമികളുടെ ജീവിതത്തിലും ഇത്തരം പലസംഭവങ്ങളും ഉണ്ടായിട്ടുണ്ട്. സ്വാമികൾ കള്ളിയങ്കാട്ട് ഇരുന്നപ്പോൾ ഒരു ഭക്ത അദ്ദേഹത്തിന് ഭക്ഷണം നൽകിയിരുന്നു. ഭക്ഷണം ആവശ്യമായി വരുമ്പോൾ സ്വാമികൾ ആ വീട്ടിലേക്ക് ചെല്ലുന്നത് സാധാരണമാണ്. ഒരുദിവസം അങ്ങനെ ചെന്നപ്പോൾ ആവീട്ടിൽ അയാളുടെ മകൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. സ്വാമികളെപ്പറ്റി ശരിക്കും മനസിലാക്കാത്ത അയൽവാസികൾ സ്വാമികൾ ആ വീട്ടിൽ ചെല്ലുന്നതിനെ തടുത്തു. സ്വാമികൾ ആംഗ്യരൂപേണ തന്റെ അഭിപ്രായത്തെ അറിയിച്ചെങ്കിലും അയൽവാസികൾ അവരിൽ ഒരാളുടെ വീട്ടിലെ ഒരു അറയിൽ ഇട്ട്പൂട്ടി. 3 ദിവസം അദ്ദേഹത്തിന് ഭക്ഷണം ഒന്നും കൊടുത്തില്ല. 4-ാം ദിവസം അറതുറന്നു നോക്കിയപ്പോൾ ധ്യാന നിമഗ്നനായിരിക്കുന്ന സ്വാമികളെ കണ്ട് അത്ഭുതപ്പെട്ടു. സ്വാമികൾ യാതൊന്നും സംഭവിക്കാത്തതുപോലെ പുറത്തേയ്ക്കിറങ്ങി നടന്നുമറഞ്ഞു.

## ഉണ്ടുകോണ്ടേയിരുന്നു

സ്വാമികൾ തിരുവനന്തപുരത്തിൽനിന്ന് നാഗർകോവിൽ ചെല്ലുന്ന നാഷണൽ ഹൈവേ വഴി നടന്നുകൊണ്ടേയിരുന്നു. ആ വഴിയെ സ്വാമികളുടെ ഇളയമ്മയുടെ മകൻ കരിപ്പുകട്ടിയെ വണ്ടിയിൽ കയറ്റി കൊണ്ടുപോവുകയായിരുന്നു. അയാൾ സ്വാമിയെ കണ്ടതും താഴെയിറങ്ങി അദ്ദേഹത്തിന് കുറച്ചു കരിപ്പുകട്ടി കൊടുത്തു. സ്വാമികൾ അത് ഭക്ഷിച്ചു. അയാൾ കൊടുക്കുന്തോറും സ്വാമികൾ ഭക്ഷിച്ചുകൊണ്ടേയിരുന്നു. ഒരുചിപ്പം ( 10 കിലോ ) സ്വാമികൾ തിന്നുതീർത്തു. പിന്നീട് അയാൾ സ്വാമികളുടെ അവസ്ഥ മനസിലാക്കി കൊടുക്കുന്നത് നിർത്തി. സ്വാമികൾ അവൻ കൊടുത്തതിനേയോ, താൻ തിന്നതിനേയോ, കൊടുക്കുന്നത് നിർത്തിയതിനേയോ ചിന്തിക്കാതെ നടന്നകന്നു.

## എത്ര കഞ്ഞി കുടിക്കും?

നേമം എന്ന സ്ഥലത്തിനടുത്ത് സ്വാമികൾ പോയിരുന്നു. അവിടെ സ്വാമികളുടെ ഭക്തന്മാരിൽ ഒരാൾ ജോലിക്കാർക്കായി

കഞ്ഞിവച്ചുകൊണ്ടിരുന്നു. സ്വാമിയെ കണ്ടതും സ്വാമിക്കും കഞ്ഞികൊടുത്തു. സ്വാമി കഴിച്ചുകൊണ്ടേയിരുന്നു. സ്വാമികളുടെ അവസ്ഥ മനസിലാക്കിയ ഭക്തൻ ഒടുവിൽ കഞ്ഞികൊടുക്കുന്നത് നിർത്തി. എല്ലാറ്റിനേയും സമമായി കരുതുന്നു യോഗികൾ.

## മരിച്ചയാൾ ജീവിച്ചു

സ്വാമി മരുത്വാമലയിൽ താമസിച്ചിരുന്ന സമയം ഒരു ബാലൻ അദ്ദേഹത്തിനു വേണ്ട പരിചരണങ്ങൾ ചെയ്തിരുന്നു. ഒരുദിവസം ആ ബാലന്റെ പിതാവ് മരിച്ചു എന്ന വാർത്തയറിഞ്ഞു. അപ്പോൾ ആ ബാലന് സ്വാമിയെ വിട്ടുപോകാൻ മനസില്ലാഎങ്കിലും പിതാവിന്റെ മരണത്തിൽ സംബന്ധിക്കുന്നതിന് ഒഴിച്ചുകൂടാനാവാത്ത അവസ്ഥയെ ഓർത്ത് പരിഭ്രമിച്ചുനിന്നു. ആ സമയം സ്വാമി ആ ബാലനെ വിളിച്ചുകൊണ്ട് അവന്റെ വീടിനെ ലക്ഷ്യമാക്കി നടന്നു. പോകുന്ന വഴിയിൽ ഒരു പച്ചില പിഴിഞ്ഞെടുത്തു. വീട്ടിൽ ചെന്നതും മരിച്ചയാൾ കൺതുറന്ന് മകനെ നോക്കി സ്നേഹത്തോടെ അവസാനമായി ചില വാക്കുകൾ സംസാരിച്ചു. എന്നിട്ട് കണ്ണടച്ച് പൂർവ്വസ്ഥിതിയിലായി. പിതാവ് തന്റെ അവസാന സമയത്ത് തന്നെ നോക്കിയതും സംസാരിച്ചതും ഓർത്ത് ബാലൻ വളരെ സന്തോഷിച്ചു.

## അടിച്ചാൽ അടിവീഴുമോ?

സ്വാമി തോട്ടിയോടിന് സമീപം ഒരു പാതയോരത്തെ കല്ലിൽ ഇരിക്കുമ്പോൾ റീജന്റ് മഹാറാണി കന്യാകുമാരിയിലേക്ക് വന്നുകൊണ്ടിരുന്നു. അതിനാൽ അവിടെ നിന്ന കാവൽക്കാരൻ സ്വാമികളോട് അവിടെനിന്നും എഴുന്നേറ്റ് പോകുവാൻ ആജ്ഞാപിച്ചു. സ്വാമികൾ അനങ്ങിയില്ല. കോപം മൂത്ത കാവൽക്കാരൻ സ്വാമിയെ തടിയാൽ അടിക്കുവാൻ ഓങ്ങി. കൈ താഴ്ത്താവാത്ത അവസ്ഥയിലായി. അപ്പോൾ അവിടെ കാവൽമാടത്തിലിരുന്നിരുന്ന സ്വാമിയെ അറിയാവുന്ന ഒരു മുസ്ലീം കാവൽക്കാരൻ അവിടെ വന്ന് സ്വാമികളുടെ മാഹാത്മ്യത്തെ എടുത്തുപറഞ്ഞു. മറ്റേകാവൽക്കാരൻ തന്റെ തെറ്റ് ഓർത്ത് ക്ഷമചോദിച്ച് സ്വാമിയെ നമസ്കരിച്ചിട്ടുപോയി.

40

## ഭക്തന് ആശ്രയം

ഭക്തൻ പെരുമാൾപിള്ളയ്ക്ക് നീതിന്യായകോടതിയിൽ നിന്ന് ഒരാൾക്കുവേണ്ടി സാക്ഷിപറയാൻ ഹാജരാവാൻ അറിയിപ്പുവന്നു. പെരുമാൾപിള്ള കോടതിയിൽ ചെന്ന് സാക്ഷിപറയുന്നതിനെ ഇഷ്ടപ്പെട്ടിരുന്നില്ല. അതുകൊണ്ട് പരശ്ശേരി താഴച്ചെടികളുടെ കൂട്ടത്തിൽ ഇരുന്നിരുന്ന സ്വാമികളുടെ സമീപം വന്നിരുന്നു. അറിയിപ്പു കൊണ്ടുവന്ന കോടതിശിപായി പെരുമാൾപിള്ള സ്വാമിയുടെ സമീപം ഇരിക്കുന്നതുകണ്ട് അറിയിപ്പിനെ നൽകിയെങ്കിലും കൈപ്പറ്റിയെന്നുള്ള ഒപ്പ് വാങ്ങാതെ മടങ്ങിപ്പോയി.

പൂന്തുറ മധുസൂദനൻ സ്വാമികളുടെ സഹോദരി രുഗ്മിണിയമ്മ പത്മനാഭപുരം പുത്തൻവീട്ടിൽ താമസിച്ചുവരുന്നു. അവരുടെ ഏഴാമത്തെ വയസ്സിൽ ശ്രീമാൻ ബാലാനന്ദം അവർകളുടെ ഭക്ഷണം വാങ്ങിക്കൊണ്ട് വരുക പതിവായിരുന്നു. ഒരു ദിവസം ഭക്ഷണം വാങ്ങാൻ പോയപ്പോൾ മോരിൽ ഒരു കട്ടെറുമ്പ് രണ്ടായി മുറിഞ്ഞുകിടന്നു. അതു ജീവിച്ചുപോയാലേ ഞാൻ ചോറു വാങ്ങിക്കൊണ്ടുവരുകയുള്ളു എന്നു പറഞ്ഞു. സ്വാമി അതിനെ ഒന്നായി ചേർത്തപ്പോൾ ഉറുമ്പ് ജീവനോടെ ഓടിപ്പോയി. അതിനുശേഷം ഭക്ഷണം വാങ്ങിക്കൊണ്ടുവന്നു.

കരുപ്പുകോട്ട താണുപിള്ളയുടെ മൂക്കിൽ വളർന്നുവന്ന ചതയെ സ്വാമിയോടു കാണിച്ചു ശ്വാസം വിടാൻ കഷ്ടമാകുന്നു എന്ന് സ്വാമികളോടു സങ്കടപ്പെട്ടു പറയുകയും സ്വാമിയുടെ ഒറ്റനോട്ടം കൊണ്ട് ആ മാംസകഷണം മാഞ്ഞുപോകുകയും ചെയ്തു.

പൂന്തുറസ്വാമിയുടെ അനുജൻ ചന്ദ്രശേഖരൻനായരെ എടുത്തു ഇവിടെകൊണ്ടുവന്നു ചോറു കൊടുത്തിട്ടുള്ളതായി ഈ വിവരം ചന്ദ്രശേഖരൻനായർ പറഞ്ഞ് അറിയുന്നു.

തിരുവനന്തപുരം P. T. P. നഗറിൽ താമസിക്കുന്ന 70 വയസ്സുള്ള ശ്രീ. ബാഹുലേയൻനായർ പറഞ്ഞ ഒരനുഭവകഥയാണ്

ചുവടെ വരുന്നത്. പഞ്ചവൻകാട് എന്നു പറയുന്ന നടുക്കാട് ഇശക്കി അമ്മൻ കോവിലിൽ മൗനഗുരു കഴിഞ്ഞിരുന്ന അവസരത്തിൽ ശ്രീ. ബാഹുലേയൻനായരുടെ 9-ാമത്തെ വയസ്സിൽ സ്വാമിക്കു ഭക്ഷണം വാരികൊടുക്കുക പതിവായിരുന്നു. കുഴിക്കോട് സ്വദേശിയായ ഒരാൾ സ്വാമിക്കു ഭക്ഷണം കൊടുക്കുന്ന ആളിനെ അന്വേഷിച്ചറിഞ്ഞപ്പോൾ ബാഹുലേയൻ എന്ന ബാലനാണെന്നു അറിയുകയും പുട്ടും പാലും സ്വാമിക്കു ബാഹുലേയൻ കൊണ്ടുപോയപ്പോൾ ഒരു കപ്പപഴം കൂടെ കൊടുത്തയച്ചു. സ്വാമി പുട്ടും പാലും കഴിച്ചു. പഴത്തിനെ രണ്ടായിമുറിച്ച് ബാലനെ സ്വാമി കാണിച്ചു. അതിനകത്ത് നീലനിറമുള്ള മഷി പോലുള്ള ഒരു സാധനം ഉണ്ടായിരുന്നു. സ്വാമിയെ കൊല്ലുവാനുള്ള വിഷം വച്ചിരുന്ന പഴമായിരുന്നു അത്. സ്വാമിയുടെ ജ്ഞാനദൃഷ്ടിയിൽ അത് തെളിഞ്ഞുകണ്ടു. അതിനാൽ ആ പഴം സ്വാമി കഴിച്ചില്ല. സ്വാമിയുടെ അത്ഭുതദൃഷ്ടിക്ക് എന്താണ് ഗോചരമാകാത്തത്.

രാമവർമ്മപുരം കൊട്ടാരത്തിലേക്കുള്ള വഴിയിൽ കാണുന്ന കലുങ്കിൽ, സ്വാമി ഉപവിഷ്ടനായിരിക്കുമ്പോൾ വടശ്ശേരി ചന്തയിൽ നിന്ന് കന്നുകാലി കച്ചവടക്കാർ മദ്യപിച്ചുകൊണ്ട് സ്വാമിയുടെ അരികിൽ വന്നപ്പോൾ അരികിലുണ്ടായിരുന്ന ബാലനായ ബാഹുലേയനെ സ്വാമി അവിടെനിന്നും പുറകിലോട്ടു മാറ്റി വിട്ടു. മദ്യപാനലഹരിയിൽ അക്രമാസക്തരായ ആ കച്ചവടക്കാർ സ്വാമിയുടെ കൈവശത്തുണ്ടായിരുന്ന ഊന്നുവടിയെ പിടിച്ചു പറിച്ചുകൊണ്ടുപോയി. ക്ഷമയോടെ സ്വാമി ഇരുന്നതേയുള്ളൂ. അല്പം കഴിഞ്ഞപ്പോൾ അവർ ആ ഊന്നുവടിയെ തിരിച്ചുകൊണ്ടുവന്ന് സ്വാമിയുടെ പാദത്തിൽ വച്ച് സാഷ്ടാംഗനമസ്കാരം ചെയ്തു. മറുപടി ഒന്നും പറയാതെ പൊയ്ക്കളഞ്ഞു. ബാഹുലേയൻ പതിവായി മൂന്നു നേരം സ്വാമിക്കു ഭക്ഷണം കൊണ്ടുകൊടുക്കുമായിരുന്നു. അതുകാരണം ബാലൻ പഠിത്തത്തിൽ ശ്രദ്ധിക്കുന്നില്ല എന്നു കുറ്റപ്പെടുത്തി. പിറ്റേദിവസം ബാഹുലേയൻ ആഹാരവുമായി സ്വാമിയെ സമീപിച്ചപ്പോൾ അദ്ദേഹം ആഹാരം വേണ്ടാ എന്ന് ബാഹുലേയനോട് ആംഗ്യത്തിൽ അറിയിച്ചു. ബാലന്റെ

പിതാവ് ബാലൻ പഠിത്തത്തിൽ അശ്രദ്ധ കാണിച്ചു വരുന്നതായി കുറ്റപ്പെടുത്തിയത് അറിഞ്ഞുകൊണ്ടായിരുന്നു കൊണ്ടുവന്ന ആഹാരത്തെ സ്വീകരിക്കാത്തത്. ഈ വിവരം ബാലൻ പിതാവിനെ അറിയിച്ചു. മാപ്പപേക്ഷയുമായി സ്വാമിയുടെ മുൻപിൽ ബാലന്റെ പിതാവ് മുട്ടുകുത്തി. അധികം താമസിയാതെ വർഷാവസാന പരീക്ഷ വരുകയും ബാഹുലേയൻ ഒന്നാമതായി പാസ്സാകുകയും ചെയ്തു.

തേരൂരിൽ ഗുരുമഹാദേവ് മാധവൻസ്വാമി എന്ന പഞ്ചമുഖി ആജ്ഞനേയ ഉപാസകൻ ഉണ്ട്. ഇപ്പോൾ അഴകിയമണവാള വിനായകൻ കോവിലിൽ ഇന്നും അദ്ദേഹം സ്ഥിരതാമസക്കാരനാകുന്നു. തോട്ടിയോടിൽ കഴിഞ്ഞു വന്നിരുന്ന മൗനഗുരുസ്വാമി സമാധി ആകുന്നതിനു രണ്ടുകൊല്ലം മുൻപ് സ്വാമിയെ കാണുവാൻ വന്നിരുന്നു. അധികം പ്രയാസപ്പെടാതെ സ്വാമിയെ കാണുവാനും അദ്ദേഹത്തിന്റെ സ്വീകരണത്തിനും പാത്രമായി. മാധവൻസ്വാമി കൊണ്ടുവന്ന പഴത്തിനെ മൗനഗുരുസ്വാമിക്കു നൽകി. സ്വാമി ആ പഴത്തിനെ അവിടെ ഉണ്ടായിരുന്ന ഭക്തജനങ്ങൾക്കും മാധവൻസ്വാമിക്കും പങ്കിട്ട് കൊടുക്കുകയും ചെയ്തു. മൗനസ്വാമിയുമായുള്ള സന്ദർശനത്തിനുശേഷം മാധവൻസ്വാമി മൗനസ്വാമിയെപ്പറ്റി പല സ്വപ്നങ്ങൾ കണ്ടുതുടങ്ങി. ആജ്ഞനേയരുടെ ഉപാസന നടത്തുന്നതോടൊപ്പം മൗനഗുരുവിനേയും ഇഷ്ടദേവനായി കണക്കാക്കി പൂജിച്ചുവന്നു. ഇന്നും ഗുരുമഹാദേവിന്റെ പല അനുയായികളേയും തോട്ടിയോടിൽ സമാധിയായ മൗനഗുരു സ്വാമി ക്ഷേത്രസന്നിധിയിൽ ആരാധന നടത്തുവാൻ പ്രേരണ ചെയ്തുവരുന്നുണ്ട്. അതുപ്രകാരം അവരിൽ പലരും ഇവിടെ വന്നു ദർശനം നടത്തി അനുഗ്രഹങ്ങൾ വാങ്ങി മടങ്ങുന്നുണ്ട്.

# 9

# സ്വാമിയുടെ സമാധി

പലജന്മങ്ങളിൽ ചെയ്ത തപസിന്റെ ഫലമായി ഒരാൾക്ക് ഈശ്വരാനുഗ്രഹം കൈവന്നുചേരുന്നു. അതോടെ ലോകആശ എന്നുള്ള വിലങ്ങ് അറ്റുപോകുന്നു. ഇതോടെ മൗനാനുഭൂതി വന്നുചേരുന്നു. അതായത് തുര്യാതീതനില കൈവരുന്നു. അത് മറ്റുള്ളവർക്ക് വ്യാഖ്യാനിച്ചുകൊടുക്കാൻ പറ്റാത്ത നിലയാണ്. സ്വാമികൾ അത്തരം സമാധിനില കൈവന്ന ആളാണ്.

ഭഗവാനോട് സ്നേഹം ചെലുത്തി ഭൗതിക വസ്തുക്കളിലുള്ള ആഗ്രഹത്തെ ഒടുക്കി കുണ്ഡനീശക്തി സുഷുമ്നാ നാഡിവഴി സഹസ്രാരപത്മത്തിലുള്ള ശിവചൈതന്യവുമായി രമിക്കുന്നതാണ് സമാധി അവസ്ഥ. ശിവം, ശക്തി, ആത്മ എന്നീ മൂന്ന് ശക്തികളുടെ ഐക്യമാണ് സമാധി നില എന്ന് തിരുമന്ത്രം പറയുന്നു. സ്വാമികൾ ജീവിതകാലം മുഴുവൻ മൗനസമാധിനില തുടർന്ന് അവസാനം നിത്യസമാധിയിൽ പ്രവേശിച്ചു. നമ്പിമല പ്രാന്തപ്രദേശങ്ങളിൽ ചുറ്റിയലഞ്ഞ സ്വാമികളെ ചില ദിവസം അവിടെ കാണാതായി. ആശ്രിതർ പലസ്ഥലങ്ങളിലും അന്വേഷിച്ചു നടന്നു. ഇലങ്കത്ത് വീട്ടിലെ ഗൃഹണി നീലമ്മപ്പിള്ള സ്വാമിയെ കാണാതെ പരിഭ്രമിച്ചു. അവർ സ്വാമിയെ അന്വേഷിച്ച് തന്റെ വാർദ്ധ്യക്യത്തെക്കൂടെ പരിഗണിക്കാതെ വില്ലുവണ്ടിയിൽ ശുചീന്ദ്രത്ത് വന്നുചേർന്നു. ശുചീന്ദ്രം ആശ്രാമം ക്ഷേത്രത്തെ അഞ്ജനം എഴുതിയ കണ്ഠൻശാസ്താക്ഷേത്രം എന്നും പറയും. ഇവിടെ അത്രിമുനി തപസുചെയ്തതായി പറയപ്പെടുന്നു. ആ ക്ഷേത്രത്തിൽ സ്വാമികൾ കൂടെക്കൂടെ ചെന്നിരിക്കുന്നത് മനസിലാക്കിയ നീലമ്മപ്പിള്ള അവിടെ ചെന്നു. അവിടെ ഇരുന്നവർ സ്വാമികൾ ഒരുദിവസം രാത്രി ധ്യാനത്തിൽ അവിടെ ഇരുന്നതായും ഇപ്പോൾ ശുചീന്ദ്രത്ത് കുളക്കരയിൽ കാണാമെന്നും പറഞ്ഞു. വില്ലുവണ്ടി കുളക്കരയെ ലക്ഷ്യമാക്കി ചെന്നു. ആ കുളക്കര പ്രകൃതിരമണീയമായ സ്ഥലമാണ്.

തെക്കുവടക്കായി വ്യാപിച്ചു കിടക്കുന്ന ആ കുളക്കരയുടെ കീഴ്പുറത്ത് കണ്ണുകാണാനാവാത്ത സ്ഥലത്തോളം പരന്ന് കിടക്കുന്ന വയലേലകളാണ്. പടിഞ്ഞാറ് കൊച്ചലകളോടുകൂടിയ ജലം നിറഞ്ഞ കുളം. ഇവയ്ക്ക് മദ്ധ്യേ ഉള്ള കരയിൽ നിബിഡമായ മരങ്ങളാണ്. പ്രകൃതിരമണീയമായ ഈ സ്ഥലങ്ങളിലൂടെ വില്ലുവണ്ടി കുളക്കരവഴി ചെന്നുകൊണ്ടിരുന്നു. തെക്കേയറ്റത്ത് കരയിൽ കാശിവിശ്വനാഥ ക്ഷേത്രത്തിനരികെയുള്ള അരശമരത്തിനടിയിൽ സ്വാമികൾ വടക്കുനോക്കി ഉപവിഷ്ടനായിരുന്നു. നീലമ്മപ്പിള്ള വണ്ടിയിൽ നിന്നിറങ്ങി തൃപ്പാദങ്ങളിൽ വീണ് നമസ്കരിച്ചു. സ്വാമികൾ അവരെ അനുഗ്രഹബുദ്ധിയാൽ നോക്കി. ആ അമ്മ കണ്ണുനീർകൊണ്ട് സ്വാമിയുടെ പാദങ്ങളെ കഴുകി. അപ്പോൾ സമയം സായംസന്ധ്യ. പൗർണ്ണമിചന്ദ്രൻ അകലെ ആകാശത്തിൽ വെള്ളിഓടം പോലെ പൊങ്ങി ഉയർന്നുകൊണ്ടിരുന്നു. മൂന്നാംപിറചന്ദ്രനെ നമസ്കരിക്കണം, നാലാംപിറ ചന്ദ്രനെ കാണാനേപാടില്ല എന്നാണ് അഭിജ്ഞമതം. സ്വാമി നാലാംപിറ ചന്ദ്രനെ ചൂണ്ടിക്കാണിച്ചു. ആ അമ്മ ചന്ദ്രനെ നോക്കി. അടുത്ത പൗർണ്ണമി ദിവസം ഉദിക്കുന്ന നാലാം നാൾ ചന്ദ്രനെ ഞാൻ കാണില്ല എന്ന് സ്വാമി ആംഗ്യം മൂലമറിയിച്ചു. പിന്നെ അവിടെനിന്ന് നേരേ വടക്കേദിക്കിലേക്ക് ആംഗ്യംകാട്ടി. നമ്പിമലയെ തുടർന്നുള്ള മലനിരകൾ ദൃശ്യമായി. ചില ദിവസങ്ങൾക്കകം അങ്ങോട്ട് ചെല്ലുന്നതായി പറഞ്ഞ് മടങ്ങിപ്പോകാനായി അവരോട് ആംഗ്യം കാട്ടി. ആ അമ്മ വളരെ ദു:ഖത്തോടെ മടങ്ങിപ്പോയി.

ചില ദിവസങ്ങൾക്കു ശേഷം സ്വാമികൾ നമ്പിമല അടിവാരത്തിലേക്ക് മടങ്ങിവന്നു. പതിവുപോലെ മലമ്പ്രദേശങ്ങളെ ചുറ്റിവന്നു. ഒരുദിവസം പരശ്ശേരി ഇലങ്കത്ത്‌വീട്ടിൽ താണുപിള്ള നമ്പിമലയ്ക്ക് കിഴക്കേഭാഗത്തുള്ള മലമ്പ്രദേശത്തെ ചൂണ്ടിക്കാട്ടി ഇവിടെ സ്വാമികൾ നിരന്തരമായി സമാധിയാവണമെന്ന് അഭ്യർത്ഥിച്ചു. സ്വാമികൾ തലകുലുക്കിയവണ്ണം കൂടെ നടന്നു. സ്വാമികൾ നേരത്തേ സൂചിപ്പിച്ചവണ്ണം പൗർണ്ണമി ചതുർത്ഥി ദിവസവും വന്നുചേർന്നു. മുമ്പ് താണുപിള്ള സൂചിപ്പിച്ച സ്ഥലത്ത് ചെന്നിരുന്നു. പതിവുപോലെ ശാന്തകുമാരി എന്ന

ബാലിക സ്വാമിക്ക് ഭക്ഷണം ഊട്ടിക്കൊണ്ടിരുന്നു. അരികിൽ കുഴിക്കോടുകാരനായ പരമശിവൻപിള്ള വന്നിരുന്നു. കൂടെ ഏതാനും ഭക്തന്മാരും വന്നിരുന്നു. ആ സമയം സ്വാമികൾ കണ്ണടച്ചുചാഞ്ഞു. ആ കണ്ണുകൾ അതിനുശേഷം തുറന്നില്ല. സ്വാമികൾ സ്വയം ദിവ്യജ്യോതിസിൽ ലയിച്ചുചേർന്നു. അന്ന് ഉത്തരായനം മകരമാസം 4-ാം തീയതി പൗർണ്ണമി ചതുർത്ഥി ചതയം നക്ഷത്രം. അതായത് 1945 ജനുവരി 17 അപ്പോൾ സ്വാമികൾക്ക് 52 വയസ്സ്.

പരശ്ശേരി ഇലങ്കത്തുവീട്ടുകാരും മറ്റുഭക്തന്മാരും വന്നുകൂടി. സ്വാമികൾ ജീവിച്ചിരുന്ന കാലത്ത് അദ്ദേഹത്തിന്റെ ഫോട്ടോ എടുക്കാൻ പലരും ശ്രമിച്ചെങ്കിലും സാധിച്ചില്ല. ഇന്ന് കാണുന്ന ഫോട്ടോ സ്വാമി സമാധി ആയപ്പോൾ എടുത്തതാണ്. ഭക്തന്മാർ എല്ലാവരും ചേർന്ന് സ്വാമിയെ മുറപ്പടി സമാധി ഇരുത്തി. സമാധിസ്ഥലത്ത് 41 ദിവസം ഭജന, പൂജ, വഴിപാടുകൾ മുതലായവ വളരെ ശ്രേയസ്കരമായ വിധത്തിൽ നടത്തി. അവസാന ദിവസം മണ്ഡലപൂജ വളരെ ശ്രേഷ്ഠമായ രീതിയിൽ ആഘോഷിച്ചു. പിന്നീട് സമാധിയുടെമേൽ ഇലങ്കത്ത് വീട്ടിൽ താണുപിള്ള ചെറിയ മഠം കെട്ടി. തുടർന്ന് ഭക്തന്മാരുടെ പ്രയത്നത്താൽ കോൺക്രീറ്റ് മണ്ഡപവും ഗോപുരവും മുറികളും പണിതീർത്തു. ചുമതലകളെല്ലാം വഹിച്ചിരുന്നത് ഇലങ്കത്തുവീട്ടിൽ താണുപിള്ളയാണ്. ഇലങ്കത്ത് വീട്ടുകാർ തന്നെ നിത്യപൂജയ്ക്ക് ഏർപ്പാടുചെയ്തു.

# 10

# ആശ്രിതർ

## പൂന്തുറസ്വാമി

കുഴിക്കോട്ട് ജാനകി അമ്മയുടെ പുത്രൻ മധുസൂദനനെപ്പറ്റി മുമ്പ് സൂചിപ്പിച്ചിരുന്നല്ലോ? ഈ കുടുംബക്കാർ സ്വാമികൾ പോയിരുന്ന സ്ഥലം അന്വേഷിച്ചുചെന്ന് വേണ്ട പരിചരണങ്ങൾ ചെയ്തുവന്ന ആശ്രിതരായിരുന്നു. ഇതിൽ മധുസൂദനൻ സ്വാമിയോട് വളരെ അടുത്തു പെരുമാറിയിരുന്ന ആളായിരുന്നു. സ്വാമി സമാധിഅടയുന്നതിനുമുമ്പ് മധുസൂദനനെ വിളിച്ചുവരുത്തുവാൻ പറഞ്ഞു. മധുസൂദനൻ കൊല്ലത്ത് ഗവൺമെന്റ് ജോലിയിലായിരുന്നതുകൊണ്ട് അദ്ദേഹം ആ സമയത്ത് ആഗതനായില്ല. സ്വാമി സമാധി ആയശേഷം അദ്ദേഹം സമാധിയിൽ വീണ് കരഞ്ഞു. ചിലദിവസം അവിടെ താമസിച്ചു. പിന്നീട് വീട്ടിൽ മടങ്ങിചെല്ലുകയും തുടർന്ന് തന്റെ ഗവൺമെന്റ് ജോലിയെ അദ്ദേഹം രാജിവയ്ക്കുകയും ചെയ്തു. തന്റെ ഉടുപ്പിനെ ഊരിഎറിഞ്ഞു ഏകവസ്ത്രധാരിയായി വീട്ടിൽ നിന്നും യാത്രയായി. പലസ്ഥലങ്ങളിലും ചുറ്റിത്തിരിഞ്ഞ് അവസാനം പൂന്തുറയിൽ എത്തിച്ചേർന്നു. ഈ സ്ഥലം കേരളത്തിൽ തിരുവനന്തപുരത്തിന് തെക്കായി സമുദ്രതീരത്ത് കാണപ്പെടുന്നു. പൂന്തുറയിൽ മുമ്പിരുന്ന സ്വാമികൾ അപ്രത്യക്ഷനായശേഷം മധുസൂദനൻ പൂന്തുറസ്വാമികൾ എന്നപേരിൽ അറിയപ്പെടുവാൻതുടങ്ങി. ഇദ്ദേഹം ഇപ്പോൾ ആഹാരം കഴിക്കാറില്ല. ഇടയ്ക്കിടെ ബീഡിവലിക്കുകയും ചായകുടിക്കുകയും ചെയ്യും. ആരെങ്കിലും കാണാൻ ചെന്നാൽ പരസ്പരം ബന്ധമില്ലാത്ത ചില വാക്കുകൾ ഉച്ചരിക്കും. വന്നവർ ആ വാക്കുകളുടെ അന്തരാർത്ഥത്തെ മനസിലാക്കിയാൽ അവർക്ക് ആ വാക്കുകൾ വഴികാട്ടിയായിത്തീരും. വരുന്നവരോട് നമ്പിമല മൗനസ്വാമികളുടെ സമാധിയിൽ ചെന്ന് പ്രാർത്ഥിക്കുക എന്നുപറയും. മൗനസ്വാമികൾ ഒരു തീവണ്ടിയാണ്. നാമെല്ലാം വെറും കമ്പാർട്ടുമെന്റിനു തുല്യമാണ്. പോയി അനുഗമിക്കുക എന്ന് സ്വാമികൾ പറയാറുണ്ട്. മൗനസ്വാമികൾ ശിവനാണെന്നും അദ്ദേഹം പറയാറുണ്ട്. മൗനസ്വാമികളെ തന്റെ ആത്മീയ

ഗുരുവായി കണക്കാക്കുന്നവർ കേരളീയ ജനതകളിൽ പലരും പൂന്തുറ സ്വാമികളുമായി ബന്ധമുള്ളവരാണ്. ഇദ്ദേഹത്തിന് താമസിക്കുന്നതിനായി 2 ലക്ഷം രൂപ ചിലവിൽ ഒരു കെട്ടിടം ഭക്തന്മാർ പണികഴിപ്പിച്ചു. എന്നാൽ സ്വാമികൾ അതിനരികിലുള്ള ഒരു ഓലക്കുടിലിലാണ് താമസിക്കുന്നത്. ബീഡിത്തുണ്ടിനരികെ ലോകത്തേയും തന്നേയും മറന്നുകഴിയുന്നു.

## ഇലങ്കത്തുവീട്ടുകാർ

ഈ വീട്ടുകാർ സ്വാമികൾക്ക് ചെയ്തുവന്ന സേവകളെപ്പറ്റി പലസ്ഥലങ്ങളിലും ഇതിനകം പരാമർശിച്ചുകഴിഞ്ഞു. ഈ വീട്ടുകാരിൽ എല്ലാവരും സ്വാമികളുടെ ഭക്തന്മാരായിരുന്നു. ഇവരിൽ മൂത്തയാളായ താണുപിള്ള സ്വാമികളുടെ സമാധിസ്ഥലത്തിന്റെ ചുമതലയേറ്റ് കെട്ടിടം പണിയുക, നിത്യപൂജ, പൗർണ്ണമിപൂജ, ആണ്ട് ഗുരുപൂജ ഇവയെല്ലാം ഭക്തന്മാരുടെ സഹകരണത്തോടെ നടത്തിവന്നിരുന്നു. ഇദ്ദേഹം സ്വാമികളുടെ ജീവചരിത്രക്കുറിപ്പ് എഴുതിയിട്ടുണ്ട്. ഇദ്ദേഹത്തിന്റെ കാലത്തിനുശേഷം അനുജൻ പെരുമാൾപിള്ള ധർമ്മകർത്താവായി ചുമതലയേറ്റുനടത്തി. അദ്ദേഹത്തിന്റെ തോട്ടത്തിലാണ് ഇന്ന് സമാധി സ്ഥിതിചെയ്യുന്നത്. ഇദ്ദേഹത്തിന്റെ കാലത്ത് വഴിപാടുകൾ വീണ്ടും പുരോഗതി പ്രാപിച്ചു. പൗർണ്ണമി നാളിലും ഗുരുപൂജയിലും ശ്രേഷ്ഠമായ പ്രസംഗങ്ങളും ഭജന, സംഗീതക്കച്ചേരി മുതലായവയും നടത്തപ്പെട്ടിരുന്നു.

## ശുകദേവൻ

പെരുമാൾപിള്ളയുടെ 3-ാമത്തെ പുത്രൻ ശുകദേവൻ പിതാവ് ജീവിച്ചിരുന്ന കാലത്ത് ആത്മീയ കാര്യങ്ങളിൽ പിതാവിനെ വളരെയധികം സഹായിച്ചിരുന്നു. പിതാവിന്റെ കാലശേഷം ഇദ്ദേഹം സമാധിക്ഷേത്രത്തിന്റെ ധർമ്മകർത്താവായിത്തീർന്നു. പിതാവിന്റെ സേവനങ്ങളെക്കാൾ ഇദ്ദേഹത്തിന്റെ സേവനങ്ങൾ പതിന്മടങ്ങ് ശ്രേഷ്ഠമായി തീർന്നിട്ടുണ്ട്. അതിനാൽ ഭക്തന്മാരുടെ സംഖ്യ നാൾതോറും കൂടിവരികയാണ്. ഇദ്ദേഹം തന്റെ ഭൗതികകാര്യങ്ങളുടെ ചുമതല മുഴുവനും മറ്റുള്ളവരെ ഏൽപ്പിച്ച് മുഴുവൻ സമയവും ക്ഷേത്രകാര്യങ്ങളിൽ മുഴുകി കഴിയുന്നു. രാവിലെ മുതൽ സന്ധ്യാപൂജ വരെ ഇദ്ദേഹം ക്ഷേത്രത്തിലാണ്

കഴിയാറ്. ആശ്രിതർക്ക് അവിടെ താമസിക്കുവാൻ ഏർപ്പാട് ചെയതുകൊടുത്തിട്ടുണ്ട്. സ്ഥിരമായി താമസിക്കുന്ന ചില ആശ്രിതർക്ക് 3 നേരവും ഭക്ഷണം കൊടുത്തുവരുന്നു. മദ്ധ്യാഹ്ന സമയം അന്യസ്ഥലങ്ങളിൽ നിന്നു വരുന്ന ഭക്തന്മാർക്കും ഭക്ഷണം കൊടുക്കാറുണ്ട്. കന്യാകുമാരി ജില്ലയിൽ മറ്റുപ്രദേശങ്ങളിൽ നിന്നു വരുന്ന ഭക്തന്മാരെ സ്വീകരിച്ച് ഉപചരിക്കുന്നത് തന്റെ മഹോന്നതമായ കർത്തവ്യമായി ഈ പുണ്യവാൻ കരുതുന്നു. ഇദ്ദേഹത്തിന്റെ പ്രയത്നത്താൽ ക്ഷേത്രം മേലിലും പുരോഗതി അടയുമെന്നുള്ളത് നിസംശയമായ സംഗതിയാണ്.

## ആറുമുഖംപിള്ള

ഇദ്ദേഹം നാഞ്ചിനാട് ഉശരവിള എന്ന സ്ഥലത്തെ ചേർന്ന ആളാണ്. ഇദ്ദേഹം തിരുവിതാംകൂർ ഗവൺമെന്റിൽ ജോലിനോക്കിവന്നു. മൗനസ്വാമികളുടെ മഠത്തിൽ വന്ന് തപസിയായി ജീവിച്ചു. ക്ഷേത്ര വഴിപാട് കാര്യങ്ങളിലും ഭക്തന്മാരെ ഉപചരിക്കുന്നതിലും കെട്ടിടം പണിയിലും ശുകദേവനോടൊപ്പം പരിശ്രമിച്ചു. പൗർണ്ണമി പൂജയിൽ രാത്രി 11 മണിസമയം പൗർണ്ണമി ചന്ദ്രനെ പൂജിക്കുന്ന ഒരു രീതി ഇദ്ദേഹം കൊണ്ടുവന്നു. പ്രശസ്ത യോഗിയായ രാമലിംഗം സ്വാമികളുടെ ( വള്ളലാർ ) പൗർണ്ണമിചന്ദ്രപ്പാട്ട് പാടി മനസിൽ ഭക്തിയെ ഉണർത്തുന്ന തരത്തിലാണ് ആ പൂജ നടത്തപ്പെടുന്നത്. ഈ മഹാൻ 12 വർഷം മൗനസ്വാമി മഠത്തിനുവേണ്ടി സേവനങ്ങൾ ചെയ്ത് ഒടുവിൽ സമാധിയായി.

## രവീന്ദ്രൻപിള്ള

ഇദ്ദേഹം മൗനസ്വാമിയുടെ സഹോദരന്റെ മകനാണ്. ഇപ്പോൾ തിരുവനന്തപുരത്ത് ഗവൺമെന്റ് ഉദ്യോഗത്തിൽ കഴിയുന്നു. ക്ഷേത്രത്തിൽ നടക്കുന്ന എല്ലാ ഉത്സവങ്ങളിലും ഇദ്ദേഹം പങ്കുകൊള്ളും. തന്നാൽ കഴിയുന്ന സേവനം ക്ഷേത്രത്തിനുവേണ്ടി ചെയ്യുന്നതുകൂടാതെ തന്റെ കുടുംബക്കാരെയും ക്ഷേത്രവഴിപാടിനായി പങ്കെടുപ്പിക്കാറുണ്ട്. ഇദ്ദേഹം സ്വാമികളുടെ ശ്രേഷ്ഠനായ ഭക്തനാണ്.

## കാളിപ്പിള്ള

സ്വാമികൾ ജീവിച്ചിരുന്ന കാലത്ത് സ്വാമിയെ സേവചെയ്തിരുന്ന ആളാണ് ഇദ്ദേഹം. ഇപ്പോഴും ക്ഷേത്രത്തിൽ താമസിച്ച് ക്ഷേത്രത്തിന്റെ ശ്രേയസിനുവേണ്ടി പ്രയത്നിക്കുന്നുണ്ട്. രാവിലെ 5 മണിക്ക് മണിയടിച്ച് ക്ഷേത്രത്തിൽ ഉറങ്ങിക്കിടക്കുന്ന ഭക്തരെ ഉണർത്തുക ഇദ്ദേഹത്തിന്റെ പ്രഥമ ജോലിയാണ്. പിന്നീട് നിത്യവഴിപാടായി ശിവപുരാണം പാരായണം ചെയ്യും.

## വള്ളിയമ്മാൾ

ഇവർ ബാലികയായിരിക്കുമ്പോഴേ സ്വാമികൾക്ക് ഭക്ഷണം ഊട്ടിയിരുന്നു. ഇപ്പോൾ ക്ഷേത്രത്തിൽ വരുന്ന ഭക്തജനങ്ങൾക്ക് ഭക്ഷണം പാകംചെയ്തുകൊടുക്കുന്ന മുഖ്യമായ പണി ചെയ്തുവരുന്നു.

## സ്വാമി അംബികാനന്ദജി

ഇദ്ദേഹം പാർവ്വതീപുരം ശാരദാമഠത്തിന്റെ അധിപതിയാണ്. പൗർണ്ണമി ദിവസം മൗനസ്വാമിക്ഷേത്രത്തിൽ വന്ന് ഇദ്ദേഹം വിളക്കുപൂജ നടത്തിവരുന്നു. ലേഖികയ്ക്ക് വളരെ ബാല്യകാലത്തിൽ പല ഭക്തിരസപ്രധാനമായ പുസ്തകങ്ങളും തന്ന് സഹായിച്ചിട്ടുള്ള ഈ താപസി വളരെക്കാലം കഴുവന്തിട്ട കസ്തൂർബാകേന്ദ്രം സ്ഥാപിച്ച് പൊതുപ്രവർത്തനം നടത്തിയിരുന്നു.

## കാശി ശ്രീ ഗണേശൻ ചെട്ടിയാർ, പെരുവിള

മൗനസ്വാമി ക്ഷേത്രത്തിൽ പൗർണ്ണമി ദിവസം നടക്കുന്ന "തിരുവാചകപാരായണത്തെ" ചുമതലയേറ്റു ഇപ്പോഴും നടത്തി വരുന്നത് ഇവരാണ്.

## കൊച്ചുമൗനസ്വാമി

ലക്ഷ്മിപുരം മൗനസ്വാമികളുടെ ശിഷ്യനാണ്. അദ്ദേഹത്തിന്റെ സമാധിക്കുശേഷം ഇവിടെ വന്ന് ഒരുവർഷക്കാലം ധ്യാനത്തിൽ മുഴുകിക്കഴിഞ്ഞു.

## 11
# വഴിപാടുകൾ

## നിത്യപൂജ

രാവിലെ പത്തുമണിക്ക് നടതുറക്കും. 12 മണിക്ക് നട അടയ്ക്കും. 4 മണിക്ക് വീണ്ടും നടതുറക്കുകയും 7 മണിക്ക് അടയ്ക്കുകയും ചെയ്യും. രാവിലത്തെ പൂജയിൽ അന്നനിവേദ്യവും ദീപാരാധനയും നടത്തപ്പെടുന്നു. ഇവിടെ ദർശനത്തിനായി വരുന്ന ദൂരെയുള്ള ഭക്തന്മാർക്കെല്ലാം മദ്ധ്യാഹ്നഭക്ഷണം കൊടുക്കപ്പെടുന്നു. വൈകുന്നേരം പൊരിനിവേദ്യവും ദീപാരാധനയും നടക്കും.

## പൗർണ്ണമിപൂജ

എല്ലാ പൗർണ്ണമി നാളുകളിലും മുഴുവൻ ദിവസവും വഴിപാട് നടത്തപ്പെടുന്നു. രാവിലെ 8 മണിമുതൽ വൈകുന്നേരം 4 മണിവരെ തിരുവാചകപാരായണം നടക്കും. മദ്ധ്യാഹ്നം മഹേശ്വര പൂജയും വൈകുന്നേരം 6 മണിമുതൽ ശിവപുരാണപാരായണം, ഭജന, പ്രസംഗം തുടങ്ങിയ പരിപാടികളോട് അനുബന്ധിച്ച് അന്തർയോഗവും നടക്കും. രാത്രി 11 മണിക്ക് പൗർണ്ണമി പൂജ നടക്കുന്നു. തുറസായ സ്ഥലത്ത് നിലാവിന് നിവേദ്യം അർപ്പിച്ച് ദീപാരാധന നടത്തുന്നു. പൗർണ്ണമി നിലാവിന്റെ പാട്ട് പാടപ്പെടുന്നു. പിന്നീട് 12 മണിക്ക് ദീപാരാധന പ്രസാദം വാങ്ങുന്നതോടെ ചടങ്ങുകൾ അവസാനിക്കുന്നു. ഈ ഉത്സവത്തിൽ നൂറിലധികം ആളുകൾ സംബന്ധിക്കുക സാധാരണമാണ്.

## ഗുരുപൂജ

സ്വാമികൾ സമാധിയായ മകരമാസത്തിലെ ചതയം നാളിൽ ഗുരുപൂജ ആഘോഷിക്കുന്നു. രാവിലെ ഗണപതി ഹോമത്തോടുകൂടി ആരംഭിച്ച് ഭജന, മതമഹാസമ്മേളനം മുതലായ പരിപാടികളോടുകൂടി മദ്ധ്യാഹ്നം ഒരുമണിവരെ നടത്തപ്പെടുന്നു. അതിനുശേഷം വിപുലമായ രീതിയിൽ ഏകദേശം മൂവായിരം

പേർക്ക് അന്നദാനം നടത്തപ്പെടുന്നു. ഭക്തന്മാരിൽ പലരുടേയും പ്രയത്നത്താലും സംഭാവനകളാലും ഇത് നടത്തപ്പെടുന്നു. വൈകുന്നേരം ഭജനയും ദീപാരാധനയും ഉണ്ടാവും. പല മഹാന്മാരും ഈ പൂജയിൽ പങ്കെടുക്കാറുണ്ട്. 1994-ാമാണ്ട് ഗുരുപൂജയിൽ കേരളമന്ത്രി പന്തളം സുധാകരൻ വന്ന് അദ്ധ്യക്ഷം വഹിച്ചു.

## പൂന്തുറസ്വാമിജയന്തി

പൂന്തുറസ്വാമികളുടെ ജന്മദിവസം മിഥുനമാസം നടത്തപ്പെടുന്നു. ഭജന, വഴിപാട്, പ്രസാദം നൽകൽ മുതലായ ചടങ്ങുകൾ ഇതോടനുബന്ധിച്ച് നടക്കുന്നു.

## നാഗർ പ്രതിഷ്ഠ

തിരുവനന്തപുരം പേട്ടയിൽ സദാശിവൻപിള്ള എന്നയാൾ ഈ ക്ഷേത്രഭക്തന്മാരിൽ ഒരാളാണ്. ഈ ക്ഷേത്രത്തിൽ നാഗർ പ്രതിഷ്ഠ ചെയ്യണമെന്ന തന്റെ അഭിപ്രായത്തെ ശുകദേവൻ അവർകളോട് ഉണർത്തിച്ചു. അദ്ദേഹം അതിന് സമ്മതിച്ചു. പിന്നീട് മയിലാടിയിലുള്ള കല്ലുകൊണ്ട് നാഗവിഗ്രഹം ചെയ്യാൻ ഏർപ്പാട് ചെയ്യപ്പെടുന്നു. അപ്പോൾ അവിടെ വന്ന സ്വാമികളുടെ ബന്ധുവായ രവീന്ദ്രൻ സ്വാമികൾ ബാല്യത്തിൽ പൂജ ചെയ്തുവന്ന ഒരു നാഗർ വിഗ്രഹം മലയിൻകീഴ് വീട്ടുതോട്ടത്തിൽ ഉള്ളതായി പറഞ്ഞു. പ്രതിഷ്ഠയ്ക്ക് അതാണ് ഉത്തമമെന്നു കരുതി അതിനെ ഇവിടേയ്ക്ക് കൊണ്ടുവന്നു. ആ നാഗർ പ്രതിഷ്ഠ സമാധിക്ക് തെക്കുപടിഞ്ഞാറായി സ്ഥാപിച്ചിരിക്കുന്നു. നിത്യപൂജയും വിശേഷ ദിവസങ്ങളിൽ പ്രത്യേകം പൂജയും ചെയ്തുവരുന്നുണ്ട്. മുമ്പ് പൂജ ചെയ്തുവന്ന പൂജാരിയിൽ ഒരാൾ നാഗർക്ക് പൂജ ചെയ്യുവാൻ വിസമ്മതിച്ചു. ഒരു ദിവസം അയാൾ പല സർപ്പങ്ങൾ വന്ന് തന്നെ ഉപദ്രവിക്കുന്നതായി സ്വപ്നം കണ്ടു. അതിനാൽ പേടിച്ച് പിറ്റേദിവസം മുതൽ ക്രമമായി പൂജചെയ്യുവാൻ തുടങ്ങി. മൗനസ്വാമികൾ പൂജിച്ച ഈ നാഗരെ ഭജിക്കുന്നതുകൊണ്ട് നാഗദോഷം തീരുന്നതായി പലർ പറയുന്നുണ്ട്.

12

# ക്ഷേത്രം സന്ദർശിച്ച മഹാന്മാർ

## തിരുവാടുതുറ ആധീനം

ഇപ്പോൾ തിരുവാടുതുറ ആധീനമായി പ്രശോഭിക്കുന്ന ശിവപ്രകാശപണ്ടാരസ്വാമികൾ ഈ ക്ഷേത്രസമാധിയിൽ 1994–ാമാണ്ട് 2 പ്രാവശ്യം ആഗതനായി തൊഴുതുമടങ്ങി. ക്ഷേത്രത്തിൽ പല ഭക്തന്മാർ ഒന്നുചേർന്നു പ്രാർത്ഥന, പൂജ, ധ്യാനം മുതലായവ ചെയ്യുന്നതിനെ അദ്ദേഹം വളരെയധികം ശ്ലാഘിച്ചു.

## അമേരിക്കൻ താപസി

അമേരിക്കയിലെ ഓം Community സംഘടനായോഗി ലീലോസ്വിക് ഭക്തജനങ്ങളോടൊപ്പം വന്ന് പ്രാർത്ഥിച്ചപ്പോൾ ഇവിടെ ഈശ്വര ചൈതന്യം അലയടിക്കുന്നതായി പറഞ്ഞു.

## അപ്പുപരമഹംസന്‍

കേരളത്തിൽ നെയ്യാറ്റിൻകര നെയ്യാർ അണക്കെട്ടിനുസമീപവും പോത്തൻകോട്ടിലും ആശ്രമങ്ങൾ സ്ഥാപിച്ചു നടത്തിവരുന്ന അപ്പുപരമഹംസൻ ഈ ക്ഷേത്രത്തിൽ 48–ാമത് ഗുരുപൂജ ഉത്സവത്തിന് പങ്കുകൊണ്ടു ദീപം കൊളുത്തി.

## സ്വാമി മധുരാനന്ദജി

ഇദ്ദേഹം കന്യാകുമാരി ജില്ല വെള്ളിമല വിവേകാനന്ദ ആശ്രമ അദ്ധ്യക്ഷനാണ്. സംഘപൂജ, ആദ്ധ്യാത്മിക ക്ലാസുകൾനടത്തൽ, പുസ്തക പ്രസിദ്ധീകരണം മുതലായ പല ദൈവീക പണികളും ഇദ്ദേഹം ചെയ്തുവരുന്നു. ആത്മീയതത്വജ്ഞാനവും കവിതാപാടവവും ഉള്ളയാളാണ്. മൗനസ്വാമികളെപ്പറ്റി ഗാനങ്ങൾ എഴുതിയിട്ടുണ്ട്. ഈ ക്ഷേത്രത്തിൽ പലതവണ ആഗതനായിട്ടുണ്ട്.

## സ്വാമി നിത്യാനന്ദൻ

ശ്രീരാമകൃഷ്ണതപോവനം തിരുപറായ് തുറൈ തിരുച്ചിനാപള്ളി ശ്രീ നിത്യാനന്ദ സ്വാമിയുടെ ആശംസ

9-12-95 വൈകുന്നേരം 6 മണി മുതൽ 8 മണി വരെ ശ്രീ മൗനഗുരുസ്വാമി സമാധിക്ഷേത്രത്തിൽ അന്തർയോഗം നടത്തിയപ്പോൾ ഈ ക്ഷേത്രം യോഗസാധനയ്ക്കു പറ്റിയ തിരുപ്പതിയാണെന്നും, ആത്മസാധനയ്ക്ക് ഈ ക്ഷേത്രത്തെ ഉപയോഗപ്പെടുത്തുന്ന സാധകർ മുന്നേറുമാകട്ടെ എന്നു അഭിനന്ദിക്കുകയും ചെയ്തു.

പാത്തുക്കുഴി മുരുകദാസ് അവർകൾ 27-3-95 ൽ മൗനഗുരുസ്വാമി ആഡിറ്റോറിയത്തിന് ശിലാസ്ഥാപനം നടത്തി. അന്നുതന്നെ തന്റെ ഗായകസംഘവുമായി ഭജനയും ആത്മീയ പ്രഭാഷണവും നടത്തിയപ്പോൾ –

" ചിന്തയെ അടക്കി ചുമ്മാ
ഇരുക്കും സുഖം കണ്ട മൗനഗുരുസ്വാമി"
എന്നു തുടങ്ങിയ സ്തുതിപാട്ടിൽ
" മണ്ടക്കാട്ടു ഭഗവതിയിൻ മകൻ
മാധവയോഗിയാവർക്കും എളിയവൻ
എൻ തന്തയും തായുമായി ഏവർക്കും
ഏകജ്യോതി നായകൻ വാഴ്ക വാഴ്ക
വന്തയ് നിറയ് ഉലകിൽ മേന്മ ചൂഴ
അരുൾ വേദാന്ത മുടിവെ മൗനസനന്താ വാഴ്ക "
എന്നു കൂടി കൂട്ടിചേർത്തുപാടി.

2-5-95 ചൊവ്വാഴ്ച കാഞ്ചിമഠാധിപതി ജയേന്ദ്രസരസ്വതിയും വിജയേന്ദ്രസരസ്വതിയും മൗനഗുരുസ്വാമി സമാധിക്ഷേത്രദർശനം നടത്തി.

24-2-96 ശനിയാഴ്ച അരുണ ഗിരിനാഥർ ശ്രീ ജ്ഞാനസമ്പന്ദദേശിക പരമാചാര്യ സ്വാമികൾ സന്ദർശിച്ചു നാമസങ്കീർത്തനം നടത്തിയിട്ടുണ്ട്.

തിരുവനന്തപുരം തിരുമല നീലകണ്ഠഗുരു സ്മാരകഭജന മഠത്തിന്റെ അദ്ധ്യക്ഷനായിരുന്ന ശ്രീ മാധവസ്വാമി 7-2-92, 47-മത്തെ വെള്ളിയാഴ്ച നടന്ന ഗുരുപൂജയിൽ പങ്കെടുക്കുകയും പ്രഭാഷണം നടത്തുകയും ചെയ്തു. കേരളത്തിലെ ഭക്തജനങ്ങളോട് മൗനഗുരുസ്വാമി കോവിൽ സന്ദർശിക്കാൻ ഉപദേശിക്കാറുണ്ടായിരുന്നു.

കാണിമഠം മന്ത്രാലയ സ്ഥാപകനായ ശ്രീ. പൊൻകാമരാജ് മന്ത്രാലയം സ്ഥാപിക്കുന്നതിനു മുൻപ് മൗനഗുരുസ്വാമി സമാധി ക്ഷേത്രസന്നിധിയിൽ എല്ലാ പൗർണ്ണമി തോറും സംഘവുമായി വന്നിരുന്നു ഭജന നടത്തി വരാറുണ്ടായിരുന്നു. ഇപ്പോഴും എല്ലാ ഗുരുപൂജ മഹോത്സവത്തിനും അദ്ദേഹത്തിന്റെ ഭജന മുഖ്യമായി നടത്തി വരുന്നു. ശ്രീ പൊൻകാമരാജും മൗനഗുരുസ്വാമി ക്ഷേത്രപ്രസിഡന്റ് ശ്രീ ശുകദേവനും തമിഴ്നാട്ടിലുടനീളം ആറായിരം കിലോമീറ്റർ ദൂരത്തോളം നാമജപത്തോടു കൂടി ഭജന നടത്തിയിട്ടുണ്ട്.

കാട്ടാക്കടയിൽ നിന്നും സ്വാമി വേൽജി, സിദ്ധവിദ്യാമന്ദിർ മൊളിയൂർ മഹാദേവക്ഷേത്ര കാമ്പൗണ്ട് താഴെപ്പറയുന്ന വിവരങ്ങൾ എഴുതി രേഖപ്പെടുത്തിയിട്ടുള്ളതാകുന്നു.

തോട്ടിയോട് മൗനഗുരുസ്വാമി ക്ഷേത്രവും പരിസരവും പ്രകൃതിരമണീയമായതിനാൽ നയനാനന്ദകരവും സുഖപ്രദവുമാണ്. മാത്രമല്ല നമ്പിമലയും പരിസര പ്രദേശങ്ങളും മൗനഗുരുസ്വാമിയുടെ പാദസ്പർശത്താൽ തന്നെ പരിശുദ്ധിയും പരിപാവനവുമായി തീർന്നു. തന്മൂലം തപസ്വികൾക്ക് സാധനാനുഷ്ഠാനത്തിന് വളരെ പ്രയോജനപ്പെടുന്ന തരത്തിൽ ശക്തിയുക്തമാണ്. യോഗിയും സിദ്ധനുമായ അദ്ദേഹത്തിന്റെ പ്രവർത്തികൾ സ്ഥലവാസികളിൽ നിന്നും മറ്റു അനുഭവജ്ഞരിൽ നിന്നും അറിയുന്നത് സാധനാനുഷ്ഠാനക്കാർക്ക് മാർഗ്ഗദർശനവും ഉത്തേജകപ്രദവുമാണ്. എല്ലാ തരത്തിലും നമ്പിമലയും പരിസരപ്രദേശങ്ങളും സമാധാനവും സന്തുഷ്ടിയും നിറഞ്ഞു തുളുമ്പുന്ന ശ്രേഷ്ഠഭൂമിയാകുന്നു. ഈ സ്ഥലം മൗനസാധകനായി വിളങ്ങി, സിദ്ധനായി നിർവ്വികല്പ സമാധിപെറ്റ മൗനസ്വാമിയുടെ പേരിനാൽ കീർത്തിപ്പെടുമാറാകട്ടെ.

13

# സമാധിയിൽ പ്രാർത്ഥിച്ച് ഔന്നത്യം പ്രാപിച്ചവർ

സ്വാമികളുടെ സമാധിയിൽ ഏകാഗ്രമനസായി പ്രാർത്ഥിച്ച് ശ്രേയസടഞ്ഞവർ പലരാണ്.

ഇന്നത്തെ ധർമ്മകർത്താവായ ശുകദേവൻ ആസ്തമാ രോഗത്താൽ പീഢിതനായി വളരെ കഷ്ടപ്പെട്ടു. മരുന്നുകളാൽ രോഗം ഭേദമാകാതെ വന്നപ്പോൾ ക്ഷേത്രത്തെ അഭയം പ്രാപിച്ചു. ഓരോ ദിവസവും രാവിലെ വന്ന് സന്ധ്യാപൂജ കഴിയുന്നതുവരെ ക്ഷേത്രത്തിലിരിക്കും. ക്ഷേത്രപൂജ, ക്ഷേത്രസേവനം, ക്ഷേത്രത്തിൽ വരുന്ന ഭക്തന്മാരെ ഉപചരിക്കൽ മുതലായവ തന്റെ നിത്യകർമ്മമായി അനുഷ്ഠിച്ചു വരുന്നു. ഇതിനാൽ അദ്ദേഹത്തിന്റെ രോഗം ക്രമേണ കുറയുകയും ഇപ്പോൾ പൂർണ്ണമായും ഭേദമാവുകയും ചെയ്തു.

നാഗർകോവിലിലെ പ്രശസ്തനായ ഡോക്ടർ ഗോപാലപിള്ളയ്ക്ക് കയ്യിൽ പുഴുക്കടി ഉണ്ടായി. മരുന്നുകൊണ്ട് ഭേദമാകാതെ വന്നപ്പോൾ അദ്ദേഹം മൗനസ്വാമികളുടെ ഗുരുപൂജയിൽ പങ്കെടുത്ത ശേഷം അത് പൂർണമായും ഭേദമായതായി പറയപ്പെടുന്നു.

12 വർഷക്കാലം മൗനസ്വാമി ക്ഷേത്രത്തിൽ സേവചെയ്തുവന്ന ആറുമുഖാനന്ദസ്വാമികളുടെ തപോജീവിതം പൂർണമായത് ഈ ക്ഷേത്രത്തിലെ സേവകൊണ്ടാണ്. ഇദ്ദേഹം ഇവിടെ താമസിച്ച കാലത്ത് ഇദ്ദേഹത്തിന്റെ 2 കാലുകളിലും വാതരോഗം പിടിപെട്ടു. ഈ ക്ഷേത്രത്തിൽ താമസിച്ച് സേവ ചെയ്യാനായി മൗനസ്വാമികൾ അനുഗ്രഹിക്കുന്നപക്ഷം അടിയന്റെ രോഗം ഭേദമാകട്ടെ അല്ലാത്തപക്ഷം ഈ മഠത്തിലെ അന്തേവാസികൾക്ക് ഉപദ്രവകാരിയാവാതെ അടിയന്റെ വീട്ടിൽ

ചെന്ന് ചേർന്നുകൊള്ളാം എന്നു പ്രാർത്ഥിച്ചു. അന്നു മുതൽ അദ്ദേഹത്തിന്റെ രോഗം ഭേദമാകാൻ തുടങ്ങി. ദിവസങ്ങൾ ചെന്നപ്പോൾ രോഗം പൂർണമായും ഭേദമായി. അതിനുശേഷം അദ്ദേഹത്തിന് ജീവിതകാലം മുഴുവൻ ആ രോഗം ബാധിച്ചില്ല.

സമാധിയെ പൂജിച്ചുവന്നതുകൊണ്ട് തങ്ങൾക്ക് വിവാഹം, ജോലിലബ്ധി, രോഗമുക്തി മുതലായവ വന്നുഭവിച്ചതായി ഭക്തന്മാർ വിശ്വസിച്ചുപോന്നു.

പരശ്ശേരി ഇലങ്കത്ത് വീട് പെരുമാൾപിള്ള വില്ലുക്കിറി പഞ്ചായത്തിൽ എതിരില്ലാതെ തിരഞ്ഞെടുക്കപ്പെട്ടു. 20 വർഷം തുടർച്ചയായി അദ്ധ്യക്ഷനായി ജനപ്രീതി പിടിച്ചുപറ്റി പ്രവർത്തിച്ചു. ഇത് മൗനസ്വാമികളുടെ സമാധിയിൽ ദിനം പ്രതി പ്രാർത്ഥിച്ചതിന്റെ ഫലമായിട്ട് കൈവന്ന നേട്ടമായി അദ്ദേഹം പറഞ്ഞിരുന്നു.

തക്കലയ്ക്കു പടിഞ്ഞാറായി തിരുവനന്തപുരം റോഡിലുള്ള പരക്കോട്ട് ശാസ്താം കോവിലിൽ പുറ്റുകൾ നിറഞ്ഞ ഒരു കാവുണ്ട്. പാമ്പുകളുടെ താവളമായ ആ സ്ഥലത്ത് സ്വാമികൾ കൂടെക്കൂടെ ചെല്ലുകയും അവിടുത്തെ ഒരു കല്ലിൻമേൽ ഇരിക്കുകയും പതിവാണ്. അതിനടുത്തുള്ള തങ്കപ്പൻനായർ എന്നയാൾ സ്വാമികൾക്ക് വേണ്ട പരിചരണങ്ങൾ ചെയ്തുപോന്നു. സ്വാമികൾ സമാധിയായശേഷം ആ കല്ലിനെ തന്റെ വീട്ടിൽ കൊണ്ടുവന്ന് പൂജിച്ചു പോരുന്നു. അതിനാൽ തന്റെ കുടുംബം നല്ല നിലയിൽ കഴിയുന്നതായി അയാൾ പറഞ്ഞുവരുന്നു.

സ്വാമികളുടെ ഭക്തനായ കാളിപ്പിള്ള ഒരു ഗുരുപൂജവേളയിൽ അടുക്കള മേൽക്കൂരയിൽ ഒരു കമ്പ് കെട്ടിക്കൊണ്ടിരുന്നു. അപ്പോൾ ആ കമ്പ് മുറിഞ്ഞ് അയാൾ താഴെ വീണു. താഴെ അടുപ്പിൽ തിളച്ചുകൊണ്ടിരുന്ന കഞ്ഞിയിൽ മുളംകൈ വരെ താണുപോയി. കൈ വെന്ത്പോയിരിക്കുമെന്ന് എല്ലാവരും വിചാരിച്ചു. കാളിപ്പിള്ള സ്വാമിയുടെ സമാധിയിൽ ചെന്ന് ഒരു വെറ്റില വാങ്ങി ആ കൈയ്യുടെമേൽ തടവി. കൈ ഉടനെ ഭേദമായി. ഇത്തരത്തിൽ പലരും സ്വാമികളുടെ തൃപ്പാദങ്ങളെ സ്മരിച്ച് കഴിഞ്ഞുകൂടുന്നു.

# സ്തോത്രഗീതം (സ്തുതിഗീതം)

## പൗർണ്ണമി പൂജയിൽ പാടുന്ന പൂർണ്ണചന്ദ്രികാ സ്തുതിഗാനം

തന്നൈ അറിന്തു ഇൻപമുറ വെണ്ണിലാവേ
തന്തിരം നീ ചൊല്ല വേണ്ടും വെണ്ണിലാവേ
നാദർമുടി മേലിരിക്കും വെണ്ണിലാവേ അങ്കേ
നാനുംവര വേണ്ടുകിന്റേൻ വെണ്ണിലാവേ
സച്ചിദാനന്ദ കടലിൽ വെണ്ണിലാവേ നാനും
താഴ്ന്തുവിഴ വേണ്ടുകിന്റേൻ വെണ്ണിലാവേ
ഇരാപകൽ ഇല്ലാ ഇടത്തേ വേണ്ണിലാവേ നാനും
ഇരുക്കഎണ്ണി പാടുകിന്റേൻ വെണ്ണിലാവേ
തേച്ച നിറമായ് നിറൈന്ത വെണ്ണിലാവേ നാനും
ശിവമയമതാക വിളൈകിന്റേൻ വെണ്ണിലാവേ
ബോധ നട്ടുവൂടിരുന്ത വെണ്ണിലാവേ മലപ്പ
ബോധമറ വേണ്ടുകിന്റേൻ വെണ്ണിലാവേ
ആരുമറിയാമലിങ്കേ വെണ്ണിലാവേ വെണ്ണിലാവേ അരുളാളർ
വരുവാരോ ചൊൽവായ് വെണ്ണിലാവേ
അന്തരംഗ ചേവൈചെയ്യ വെണ്ണിലാവേ എങ്കൾ
അയ്യർ വരുവാരോ ചൊല്ലായ് വെണ്ണിലാവേ
വേദവുടി മേലിരുന്ത വെണ്ണിലാവേ മല
വേതൈയുള ഏതുചൊൽവായ് വെണ്ണിലാവേ
കുണ്ഠപാൽ വേണ്ടകിന്റേൻ വെണ്ണിലാവേ

( രാമലിംഗസ്വാമികളുടെ രചന )

# മൗനഗുരുസ്വാമികൾ സ്തുതി

മൗനിയാം ശിവമേ പോറ്റി
മാപെരും തവമേ പോറ്റി
ശൂനിയ വുലക വാഴ്വൈ
തൂവെനത് തുറന്തായ് പോറ്റി
വാനെതുനക് കളങ്കമിന്റി
മണ്ണിടൈ വാഴ്ന്തോയ് പോറ്റി
ജ്ഞാനമാ മലയേ നമ്പീ
മലയിനിൽ വാഴ്വേ പോറ്റി
കോവണം ആടൈയാപ് പഴനി
കുമരൻ വടിവായ് തികഴ്ന്തോയ്
നാവിലാക് കുഴന്തൈകൾ ഊട്ട
ഉണ്ടുതൻ പശിയൈ തണിത്തോയ്!
മൂവകൈ അവത്തൈ കടന്ത
മുറ്റിയ തുരിയ നിലയിൽ
ഏവരും വാഴ്ത്ത വാഴ്ന്ത
ദേശികൻ മൗനി പോറ്റി
അമ്പുവൈ തീണ്ടാ വിരതം
അയർവകൈ കാത്തുനിന്റോൻ
നമ്പിമലയിൽ കോയിൽ കൊണ്ടനാഥൻതന്നൈ
നമ്പിവാഴ്വോർ ഇങ്ക് നാൽവകൈ പേറും പെറുവാർ
ഇൻപവടിവൻ അവൻതാൻ
എന്നും ഇറൈഞ്ചുവേമേ!

(സ്വാമി മധുരാനന്ദജി)

# മൗനഗുരുസ്തുതി

മലയിൻകീഴിൽ ജനിച്ചകുമാരാ
മധുസൂദനസ്വാമിതൻ ഗുരുദേവരൂപാ
മാനസക്ഷേത്ര നടതുറക്കുന്നു ഞാൻ
മാധവഭക്താ മിഴി തുറക്കൂ
ഭക്തിതൻ നറും പൂക്കൾ നിവേദിക്കാം
ഭക്തരക്ഷകാ നീ സ്വീകരിക്കൂ
മുക്തിയുടെ ഫലം നൽകാൻ ജീവിത
വീഥിയിൽ നിത്യ യോഗം പകരൂ
നമ്പിമലയിൽ സ്ഥിതിചെയ്യും കുമാരാ
നന്ദനവന സൂനോ നമസ്തേ
നന്ദ കുമാരാ, നവനീത ഹൃദയാ
നന്ദനയാം ഈ ഭക്തയ്ക്കു മുക്തിപകരൂ

( പ്രസന്നകുമാരി )

# നമ്പിമലൈ ശ്രീ മൗനഗുരുസ്വാമി
# നൂറ്റെട്ടുപോറ്റി

1 ഓം ഓങ്കാര ശിവമേ പോറ്റി

2 ഓം മൗനഗുരുദേവാ പോറ്റി

3 ഓം മലൈയിൻകീഴ്വന്തോയ് പോറ്റി

4 ഓം വേളാളർ കുലമണിവിളക്കേ പോറ്റി

5 ഓം മലൈനാടുതന്തമാമുനിയേ പോറ്റി

6 ഓം സച്ചിദാനന്ദ സ്വരൂപനെ പോറ്റി

7 ഓം ഉലകംതുറന്തജ്ഞാനിയേ പോറ്റി

8 ഓം മുറ്റുംതുറന്ത മുതൽവനേ പോറ്റി

9 ഓം അരശുവേലൈയെഉതറിനായ് പോറ്റി

10 ഓം അരശനിക്കരശനായ് തികഴ്ന്തായ് പോറ്റി

11 ഓം മലൈവാസം ഉകന്തായ് പോറ്റി

12 ഓം മലൈക്കുകൈ വാഴ്ന്തായ് പോറ്റി

13 ഓം മലയിനും പെരിയ മാധവനേ പോറ്റി

14 ഓം കോവണമേ ഉടൈയായ് കൊണ്ടോയ് പോറ്റി

15 ഓം തായിടം മുതർ പിച്ചൈ ഏറ്റായ് പോറ്റി

16 ഓം കാമകാഞ്ചനം വിട്ടൊഴിന്തായ് പോറ്റി

17 ഓം മൂവാശൈവിട്ട മുഴുജ്ഞാനി പോറ്റി

18 ഓം കുഴന്തൈകൾ ഊട്ടമകിഴ്ന്തായ് പോറ്റി

19 ഓം കുഴന്തൈപോലത് തൂയോയ് പോറ്റി

20 ഓം ബാലയോഗിയേ പോറ്റി

21 ഓം അവധൂതർ മണിയേ പോറ്റി

22 ഓം കാനക വാഴ്വുവിരുമ്പിനായ് പോറ്റി

23 ഓം അച്ചം അറ്റായ് പോറ്റി

24 ഓം അരവവിടംതീർത്ത അണ്ണലേ പോറ്റി

25 ഓം മരണഭയം അറ്റ മഹിയനേ പോറ്റി
26 ഓം സദാ നിഷ്ഠനേ പോറ്റി
27 ഓം പരശേരി വാസം വിരുമ്പിനായ് പോറ്റി
28 ഓം പരമകരുണാമൂർത്തിയേ പോറ്റി
29 ഓം അരുംപെരും തപസ്വിയേ പോറ്റി
30 ഓം അൻപരുകൻപനേ പോറ്റി
31 ഓം അഷ്ടമാസിദ്ധിവല്ലോയ് പോറ്റി
32 ഓം ദേവർകളും വണങ്കും ദേവാ പോറ്റി
33 ഓം നടുക്കാടുറൈന്ത നല്ലോയ് പോറ്റി
34 ഓം നടുക്കംതീർക്കും നായകാ പോറ്റി
35 ഓം താണുവാ നിന്റതലൈവാ പോറ്റി
36 ഓം തരുവമം വളർക്കും ദൈവമേ പോറ്റി
37 ഓം അൻപരിൻ പിഴൈപ്പെയെ ഏറ്റായ് പോറ്റി
38 ഓം അമൈതി ഇൻപകടലേ പോറ്റി
39 ഓം ചടൈമുടി തരിത്ത ശങ്കരാ പോറ്റി
40 ഓം ത്രിഗുണാധീതനെ പോറ്റി
41 ഓം ദക്ഷിണാമൂർത്തിവടിവേ പോറ്റി
42 ഓം തായിനും ഇനിയ ദയാപരാ പോറ്റി
43 ഓം പൗർണ്ണമി പൂജൈകൊൾവായ് പോറ്റി
44 ഓം അന്നദാനപ്രഭുവേ പോറ്റി
45 ഓം അഭയം അരുളും ആണ്ടവാ പോറ്റി
46 ഓം ആത്മബോധം തരുവോയ് പോറ്റി
47 ഓം ഏകാന്തയോഗിയേ പോറ്റി
48 ഓം ഏഴൈപങ്കാളാ പോറ്റി
49 ഓം ജീവൻ മുക്തനേ പോറ്റി
50 ഓം ശിവലിംഗവടിവേ പോറ്റി
51 ഓം മംഗളം അളിപ്പായ് പോറ്റി
52 ഓം തങ്കമേനിയായ്പോറ്റി

53 ഓം ചൈതന്യം തനിൽ ഒടുങ്കിനായ് പോറ്റി
54 ഓം വളർപിറൈ ചതുർത്ഥിയിൽ അടങ്കിനായ് പോറ്റി
55 ഓം ഇരവുപകൽ അറ്റായ് പോറ്റി
56 ഓം ഏകനായ് തിരിന്തായ് പോറ്റി
57 ഓം ശോകം തവിർപ്പായ് പോറ്റി
58 ഓം സോഹം സ്വരൂപനേ പോറ്റി
59 ഓം വേഗം വിട്ടവനേ പോറ്റി
60 ഓം പഴിപാവം തീർക്കും പരമനേ പോറ്റി
61 ഓം അഴിയാ നിലൈയൈ അടൈന്തായ് പോറ്റി
62 ഓം ഏഴൈമൈ ശെൽവം എണ്ണായ് പോറ്റി
63 ഓം താഴും അടിയാരൈത്താങ്കുവായ് പോറ്റി
64 ഓം കാലദേശം കടന്തായ് പോറ്റി
65 ഓം കാലകാലൻ ഉരുവേ പോറ്റി
66 ഓം എണ്ണിയതളിയാ ഈശാ പോറ്റി
67 ഓം വിണ്ണവർഏത്തും വിമലനേ പോറ്റി
68 ഓം മണ്ണുലകം വാഴവന്തായ് പോറ്റി
69 ഓം മുൻവിനൈ അകറ്റും മുക്തനേ പോറ്റി
70 ഓം ചെയ്വിനൈ വിട്ട ധീരനേ പോറ്റി
71 ഓം ഉയ്വിനൈ അരുളും ഒരുവനേ പോറ്റി
72 ഓം നിറൈകുടം ആനായ് പോറ്റി
73 ഓം പൊറൈയൊട് വാഴ്ന്തായ് പോറ്റി
74 ഓം അറമൊടുനാൻകും അരുൾവായ് പോറ്റി
75 ഓം ശാന്തസമാധികൊണ്ടായ് പോറ്റി
76 ഓം കാന്തമായ് അടിയരൈ ഈർപ്പായ് പോറ്റി
77 ഓം നമ്പിനോർ പാവം കളവായ് പോറ്റി
78 ഓം നമ്പിമലൈ തികഴ് നായകാ പോറ്റി
79 ഓം അരുൾപെരും ജ്യോതിയെ പോറ്റി
80 ഓം തനിപെരും കരുണൈയേ പോറ്റി

81 ഓം അൻപുരുവാം ശിവനേ പോറ്റി
82 ഓം തുൻപംതുടൈക്കും ദേവാ പോറ്റി
83 ഓം ഇൻപവടിവേ പോറ്റി
84 ഓം ജ്ഞാനക്കടലേ പോറ്റി
85 ഓം ജ്ഞാനിയർമണിയേ പോറ്റി
86 ഓം അരുവവും ഉരുവവും ആനോയ് പോറ്റി
87 ഓം ഗുരുവെന ജ്ഞാനംകൊട്ടുപോയ് പോറ്റി
88 ഓം മുരുകനെന തികഴ്ന്തായ് പോറ്റി
89 ഓം കുന്റിൽവാഴും ഗുഹനേ പോറ്റി
90 ഓം എന്റും ഇളയ വടിവേ പോറ്റി
91 ഓം നന്റേ തരുവായ് നായകാ പോറ്റി
92 ഓം തത്വം ഉണർന്തായ് പോറ്റി
93 ഓം മായാധീതനേ പോറ്റി
94 ഓം പരമഹംസനേ പോറ്റി
95 ഓം പരമഗുരുവേ പോറ്റി
96 ഓം പരബ്രഹ്മവടിവേ പോറ്റി
97 ഓം പ്രണവനാഥനേ പോറ്റി
98 ഓം നാഥാന്തമോനമേ പോറ്റി
99 ഓം വേദാന്തവടിവേ പോറ്റി
100 ഓം ചിത്താന്തശിവമേ പോറ്റി
101 ഓം ശിവജ്ഞാനം തരുവായ് പോറ്റി
102 ഓം ഭവപ്പിണി തീർപ്പായ് പോറ്റി
103 ഓം തുരിയാതീതനൈ പോറ്റി
104 ഓം തൂണ്ടാതവിളക്കേ പോറ്റി
105 ഓം സുയം ജ്യോതിയേ പോറ്റി
106 ഓം സുഖവടിവേ പോറ്റി
107 ഓം ജ്ജഗത്തൊഴും സ്വാമിയേ പോറ്റി
108 ഓം അകംപുറം നിറൈന്തോയ് പോറ്റി

# ശ്രീ മൗനഗുരുവിന്റെ
# അഷ്ടോത്തരശതനാമാവലി

1 ഓം ശ്രീ മൗനസ്വാമിയേ നമ:
2 ഓം ശ്രീ നമ്പിഗിരിവാസിനേ നമ:
3 ഓം ശ്രീ ശിവരൂപിണേ നമ:
4 ഓം ശ്രീ ശിവലിംഗായ നമ:
5 ഓം ശ്രീ അവധൂതായ നമ:
6 ഓം ശ്രീ കൗപീനവന്തായ നമ:
7 ഓം ശ്രീ ബ്രഹ്മജ്ഞായ നമ:
8 ഓം ശ്രീ ജീവൻമുക്തായ നമ:
9 ഓം ശ്രീ പരശേരിവാസിനേ നമ:
10 ഓം ശ്രീ സ്ഥാണുനാഥായ നമ:
11 ഓം ശ്രീ ആപ്തബാന്ധവായ നമ:
12 ഓം ശ്രീ ഹരായ നമ:
13 ഓം ശ്രീ വിഷഹരായ നമ:
14 ഓം ശ്രീ കരുണാകരായ നമ:
15 ഓം ശ്രീ ശാന്തായ നമ:
16 ഓം ശ്രീ ശരണാഗതവത്സലായ നമ:
17 ഓം ശ്രീ അഭയദായകായ നമ:
18 ഓം ശ്രീ അനാഥനാഥായ നമ:
19 ഓം ശ്രീ അന്നദാനപ്രഭുവേ നമ:
20 ഓം ശ്രീ ആനന്ദരൂപായ നമ:
21 ഓം ശ്രീ ആശ്രിത വത്സലായ നമ:
22 ഓം ശ്രീ ആമയശമനായ നമ:
23 ഓം ശ്രീ വൈദ്യായ നമ:
24 ഓം ശ്രീ സർവ്വജ്ഞായ നമ:
25 ഓം ശ്രീ സർവ്വദാരിദ്ര്യനാശനായ നമ:

26 ഓം ശ്രീ സച്ചിദാനന്ദരൂപായ നമഃ
27 ഓം ശ്രീ ജ്ഞാനപ്രദായ നമഃ
28 ഓം ശ്രീ മുക്തിപ്രദായ നമഃ
29 ഓം ശ്രീ ഗൂഢസ്ഥായ നമഃ
30 ഓം ശ്രീ അചലായ നമഃ
31 ഓം ശ്രീ അഖണ്ഡായ നമഃ
32 ഓം ശ്രീ ഭക്തപരിവ്രതായ നമഃ
33 ഓം ശ്രീ അസംഗതായ നമഃ
34 ഓം ശ്രീ അനന്തായ നമഃ
35 ഓം ശ്രീ അനാഥയേ നമഃ
36 ഓം ശ്രീ അഭേദായ നമഃ
37 ഓം ശ്രീ അമൃതായ നമഃ
38 ഓം ശ്രീ ഏകാന്തവാസിനേ നമഃ
39 ഓം ശ്രീ സർവ്വത്യാഗിനേ നമഃ
40 ഓം ശ്രീ ചിന്മയായ നമഃ
41 ഓം ശ്രീ തന്മയായ നമഃ
42 ഓം ശ്രീ സ്വയംപ്രകാശായ നമഃ
43 ഓം ശ്രീ ശുദ്ധായ നമഃ
44 ഓം ശ്രീ ബുദ്ധായ നമഃ
45 ഓം ശ്രീ സത്യസങ്കൽപ്പായ നമഃ
46 ഓം ശ്രീ സംഗവർജ്ജിതായ നമഃ
47 ഓം ശ്രീ ബാലകബാലികാപോഷിതായ നമഃ
48 ഓം ശ്രീ കാമവർജ്ജിതായ നമഃ
49 ഓം ശ്രീ കാമജ്ജിതേ നമഃ
50 ഓം ശ്രീ മന്മധാരയേ നമഃ
51 ഓം ശ്രീ പ്രേമരൂപായ നമഃ
52 ഓം ശ്രീ ദയാലുവേ നമഃ
53 ഓം ശ്രീ ദാന്തായ നമഃ

54 ഓം ശ്രീ നിത്യബ്രഹ്മചാരിണേ നമഃ
55 ഓം ശ്രീ നിർവ്വികാരായ നമഃ
56 ഓം ശ്രീ നിഷ്ക്രിയായ നമഃ
57 ഓം ശ്രീ നിർമലായ നമഃ
58 ഓം ശ്രീ നിരുപാധികായ നമഃ
59 ഓം ശ്രീ നിർവ്വികല്പായ നമഃ
60 ഓം ശ്രീ നിർഗുണായ നമഃ
61 ഓം ശ്രീ നിരാകാരായ നമഃ
62 ഓം ശ്രീ നിഷ്പ്രപഞ്ചായ നമഃ
63 ഓം ശ്രീ നിർജ്ജനായ നമഃ
64 ഓം ശ്രീ നിത്യായനമഃ
65 ഓം ശ്രീ നിരാധരായ നമഃ
66 ഓം ശ്രീ നിർവിഷയായ നമഃ
67 ഓം ശ്രീ നിർദ്ദോഷ്ടായ നമഃ
68 ഓം ശ്രീ തുരീയായായ നമഃ
69 ഓം ശ്രീ പുരാണായ നമഃ
70 ഓം ശ്രീ പുരാതനായ നമഃ
71 ഓം ശ്രീ പുണ്യായ നമഃ
72 ഓം ശ്രീ പൂർണ്ണായ നമഃ
73 ഓം ശ്രീ പരബ്രഹ്മണേ നമഃ
74 ഓം ശ്രീ പാപഹാരിണേ നമഃ
75 ഓം ശ്രീ മലയാചലവാസിനേ നമഃ
76 ഓം ശ്രീ ഓങ്കാരരൂപായ നമഃ
77 ഓം ശ്രീ അമരായ നമഃ
78 ഓം ശ്രീ അജ്ഞായ നമഃ
79 ഓം ശ്രീ ദേവായ നമഃ
80 ഓം ശ്രീ മഹാദേവായ നമഃ
81 ഓം ശ്രീ മൃത്യുജ്ഞയായ നമഃ

82 ഓം ശ്രീ മൃഢായ നമ:
83 ഓം ശ്രീ നാഗാഭരണായ നമ:
84 ഓം ശ്രീ ചന്ദ്രചൂഡായനമ:
85 ഓം ശ്രീ ജടാധരായ നമ:
86 ഓം ശ്രീ ത്രിശൂലധരായ നമ:
87 ഓം ശ്രീ വരദായ നമ:
88 ഓം ശ്രീ സ്വയംസിദ്ധായ നമ:
89 ഓം ശ്രീ സിദ്ധേശ്വരായ നമ:
90 ഓം ശ്രീ സിദ്ധസേവിതായ നമ:
91 ഓം ശ്രീ ശ്രീദായ നമ:
92 ഓം ശ്രീ ശ്രീധരായ നമ:
93 ഓം ശ്രീ ശ്രീകരായ നമ:
94 ഓം ശ്രീ ഹരിഹരായ നമ:
95 ഓം ശ്രീ ഹരിയേ നമ:
96 ഓം ശ്രീ പരമാത്മനേ നമ:
97 ഓം ശ്രീ മഹാതപസ്വിനേ നമ:
98 ഓം ശ്രീ നിത്യതൃപ്തായ നമ:
99 ഓം ശ്രീ നിരഞ്ജനായ നമ:
100 ഓം ശ്രീ കാലകാലായ നമ:
101 ഓം ശ്രീ ഗ്രഹപതയേ നമ:
102 ഓം ശ്രീ നീലകണ്ഠായ നമ:
103 ഓം ശ്രീ ത്രയംബകായ നമ:
104 ഓം ശ്രീ ഭൂമയേ നമ:
105 ഓം ശ്രീ അപവർഗപ്രദായ നമ:
106 ഓം ശ്രീ താരകായ നമ:
107 ഓം ശ്രീ പരമേശ്വരായ നമ:
108 ഓം ശ്രീ ദക്ഷിണാമൂർത്തിയേ നമ:

ഓം നാനാവിധ മന്ത്രപരിമളപത്രപുഷ്പാണിസമർപ്പയാമി

( സ്വാമി അംബികാനന്ദജി )